# Contents


| | | Page |
|---|---|---|
| 1. | Islamic Sociology VII— Abdul Qayyoom | 1 |
| 2. | Prosperity of Shajahan— A. V. M. Unnikkammad | 5 |
| 3. | "Divorce" (Short story)— K. N. Kadathanad | 8 |
| 4. | Self Dedication (poem)— Vidwan, Palayakott Narayana Menon | 13 |
| 5. | Tagore, a citizen of the world— A. K. J. Thirumulpad | 14 |
| 6. | Possibilities of literature— P. M. Kumaran Nair | 17 |
| 7. | Post war developments in Hyderabad state. | 21 |
| 8. | The month of Muharram—Valapattanam, P. Abdulla | 25 |
| 9. | Atomic Energy—(Lokavaloki) | 27 |
| | Children's Column. | |
| 10. | The Basoos war—(Thoolika) | 30 |
| 11. | Notes | 32 |

# മാപ്പിള റവ്യൂ

പുസ്തകം 5. | 1945 സപ്തമ്പർ | ലക്കം 5.




# ഇസ്ലാംമതവും സാമുദായിക നിയമങ്ങളും

വി. അബ്ദുൽഖയ്യൂം

VII

ഇസ്ലാംമതം നിർദ്ദേശിക്കുന്ന ഭരണസമ്പ്രദായത്തെസ്സംബന്ധിച്ച സംക്ഷിപ്തമായി മുൻലേഖനത്തിൽ വിവരിച്ചിട്ടുണ്ടല്ലോ. ഇനി ഇസ്ലാം ഭരണത്തിനു നല്കുന്ന അധികാരങ്ങളെപ്പററിയും ഭരണത്തെ ഉത്തരവാദപ്പെടുത്തുന്ന കാര്യങ്ങളെപ്പററിയും ആണു് പ്രതിവാദിക്കാനുള്ളതു്. പ്രജകളുടെ സദാചാരപരവും ഭൗതികവുമായ അഭിവൃദ്ധിയെ ലക്ഷ്യംവെച്ചു പ്രവർത്തിക്കേണ്ടതു ഗവർമ്മേണ്ടിൻെറ ചുമതലയാകുന്നു. പ്രജകളുടെ ജീവനും സ്വത്തുക്കളും സംരക്ഷിക്കേണ്ടതും അവരുടെ ഒഴിച്ചുകൂടാത്ത പ്രാഥമികാവശ്യങ്ങൾക്കു വഴിയുണ്ടാക്കിക്കൊടുക്കേണ്ടതും ഗവർമ്മേണ്ടിൻെറ കടമയിൽ ഇസ്ലാംമതം ഉൾപ്പെടുത്തിയിട്ടുണ്ടു്. നബിനായകർ പറയുകയാണു്. "നിങ്ങളിൽ ഓരോരുത്തനും ഓരോ ഭരണകർത്താവാണു്. താന്താങ്ങളുടെ കീഴിലുള്ളവരുടെ നന്മതിന്മകൾക്കു ഉത്തരവാദിയുമാണു്. രാജാവു തൻെറ പ്രജകളെപ്പററി ചോദിക്കപ്പെടും; ഓരോ പുരുഷനും തൻെറ കുടുംബത്തെപ്പററിയും. സ്ത്രീ ഭർത്താവിൻെറ സ്വത്തും കുട്ടികളേയും കാത്തു രക്ഷിക്കാനുത്തരവാദപ്പെട്ടിരിക്കുന്നു. അവൾ അതിനെപ്പററി ചോദിക്കപ്പെടുന്നതാണു്. വേലക്കാരനോടു യജമാനൻെറ മുതലിനെപ്പററിയായിരിക്കും ചോദിക്കുക."

ഒരു പുരുഷൻ ഏതുപ്രകാരം തൻെറ കുടുംബത്തിൻെറ പരിപാലനത്തിന്നും ഒരു സ്ത്രീ ഏതുപ്രകാരം തൻെറ സന്താനങ്ങളുടെ പരിപാലനത്തിന്നും ചുമതലപ്പെട്ടിരിക്കുന്നുവോ അതേപ്രകാരം ഒരു ഭരണകർത്താവു തൻെറ പ്രജകളുടെ പരിപാലനത്തിന്നു ചുമതലപ്പെട്ടിരിക്കുന്നുവെന്നു പ്രസ്തുത വാക്യം നമുക്കു മനസ്സിലാക്കിത്തരുന്നു. ഇതാണു് ഗവർമ്മേണ്ടിൻെറ മേൽ ഇസ്ലാം ചുമത്തിയിട്ടുള്ള ബാദ്ധ്യത. പ്രജകളുടെ ഭക്ഷണം, വസ്ത്രം, പാർപ്പിടം, ആരോഗ്യം ഇതെല്ലാം ഗവർമ്മേണ്ടിൻെറ ഉത്തരവാദത്തിൽ പെട്ടവയാകുന്നു. എന്തെന്നാൽ ഇവ കൂടാതെ സമുദായത്തിൻെറ നിലനിൽപ്പും വളർച്ചയും സാദ്ധ്യമാകുന്നതല്ല. ഈ കല്പനകളെ മുസ്ലിം ഭരണകർത്താക്കൾ എങ്ങനെ നടപ്പിൽ വരുത്തിയിരുന്നുവെന്നു ചില ഉദാഹരണങ്ങളെക്കൊണ്ടു വ്യക്തമാക്കാം. രണ്ടാം ഖലീഫയായ ഉമർ പ്രജകളുടെ സ്ഥിതി അറിയുന്നതിന്നു ആളറിയിക്കാതെ രാത്രി കാലങ്ങളിൽ പുറത്തിറങ്ങി നടക്കുകപതിവായിരുന്നു. ഒരുദിവസം മദിനയിൽനിന്നു 3 നാഴികദൂരത്തുള്ള സറാർ എന്ന ഗ്രാമത്തിലെത്തിയപ്പോൾ അദ്ദേഹം ഒരു നിലവിളികേട്ടു. എന്താണെന്നറിയാനുള്ള ആഗ്രഹത്തോടെ അദ്ദേഹം ശബ്ദം പുറപ്പെട്ട വീട്ടിലേക്കു കയറി

ച്ചെന്നു. അവിടെ ഒരു സ്ത്രീ അടുപ്പത്തു കലം കയററിവെച്ചു തീക്കത്തിക്കുന്നുണ്ടായിരുന്നു. 3 കുട്ടികൾ സ്ത്രീക്കു ചുററുമിരുന്നു നിലവിളിക്കുകയുംചെയ്യുന്നു. എന്താണു കുട്ടികൾ കരയാൻ കാരണമെന്നു ഖലീഫ ആ സ്ത്രീയോടു ചോദിച്ചു. അവർ മറുപടിപറഞ്ഞു:- "രണ്ടു ദിവസമായി ഞങ്ങൾ വെച്ചുകുടിച്ചിട്ട്. കുട്ടികൾക്കുകൊടുപ്പാൻ യാതൊന്നുമില്ല. പാത്രം അടുപ്പത്തുവെച്ചു തീക്കത്തിച്ചാൽ ഭക്ഷണം ഇപ്പോൾ തയ്യാറാകുമെന്നു ആശിച്ചു കുട്ടികൾ ഉറങ്ങുമെന്നു കരുതി ഇങ്ങിനെ ചെയ്യുന്നതാണ്."

ഇതുകേട്ടു ഖലീഫ മദീനയിലേക്കു മടങ്ങി. വീട്ടിൽ എത്തിയഉടൻ മാവു, വെണ്ണ, ഇറച്ചി, ഈത്തപ്പഴം മുതലായതെല്ലാം ഒരു ചാക്കിലാക്കികെട്ടി. ഒരു വേലക്കാരനെ വിളിച്ചു ആ ഭാണ്ഡം തൻെറചുമലിലേററിക്കൊടുപ്പാൻ അദ്ദേഹം അവനോടു ആജ്ഞാപിച്ചു. താൻ ചുമടെടുത്തുകൊള്ളാമെന്നു വേലക്കാരൻ എതിർത്തു. ഉമർ പറഞ്ഞു:-"എനിക്കുവേണ്ടി ഈ ചുമടേററാൻ നിന്നെക്കൊണ്ടു സാധിക്കുമെന്നു എനിക്കറിയാം. പക്ഷെ ന്യായവിസ്താരദിവസത്തിൽ എൻെറ ചുമടേററാൻ ആരാണുണ്ടാവുക?" അദ്ദേഹംതന്നെ ആ ഭാണ്ഡം ചുമന്നു ആ സ്ത്രീയുടെ വീട്ടിൽ എത്തിച്ചുകൊടുത്തു.

എന്നാൽ രാജ്യം വലുതായിരിക്കുകയും ഭരണകാര്യങ്ങൾ അധികമാവുകയും ചെയ്യുമ്പോൾ എല്ലാവ്യക്തികളുടെയും ആവശ്യങ്ങൾ നേരിട്ടന്വേഷിക്കയെന്നതു് ഒരു ഭരണകർത്താവിന്നു സാദ്ധ്യമാകയില്ല. അതുകൊണ്ടു് ഇസ്ലാമികരാജ്യങ്ങളിൽ പ്രജകളുടെ കാനേഷുമാരിക്കണക്കെടുക്കുകയെന്നതു് ഒരു പതിവായിരുന്നു. ആ കണക്കു ഗവൎമ്മെണ്ടുസഹായം അർഹിക്കുന്ന ആളുകളെ തിരിച്ചറിയത്തക്കനിലയിലുള്ളതുമായിരുന്നു.

നിരാശ്രയരെ സഹായിക്കാൻ ഇസ്ലാംമതം കല്പിക്കുന്നുണ്ടെങ്കിലും ആലസ്യത്തെ അശേഷം പ്രോത്സാഹിപ്പിക്കുന്നില്ല. യഥാർത്ഥമായി സഹായമർഹിക്കുന്നവരെ അഗണ്യമാക്കാൻ പാടില്ലെന്നു മാത്രമാണ് ഇസ്ലാം ശാസിക്കുന്നതു്. ജോലിചെയ്യാൻ അതു ആളുകളെ പ്രോത്സാഹിപ്പിക്കുകയും ഇരക്കുന്നതിനെ വെറുക്കുകയും ചെയ്യുന്നു. ഒരു ദിവസം ഒരു സഞ്ചിനിറയെ മാവുംപേറിക്കൊണ്ടു ഭിക്ഷ യാചിക്കുന്ന ഒരാളെ ഹസ്രത്ത് ഉമർ കണ്ടുമുട്ടുകയുണ്ടായി. അദ്ദേഹം കോപാകുലനായി ആ മാവുവാങ്ങിച്ചു ഒട്ടകത്തിന്നിട്ടുകൊടുക്കുകയും ഇനി നീ വേണമെങ്കിൽ ഭിക്ഷ ചോദിച്ചോ എന്നു അവനോടു പറകയും ചെയ്തു. ജോലിചെയ്യാൻ സാധിക്കുന്ന യാചകന്മാരെക്കൊണ്ടു് മുസ്ലിം ഭരണകൂടങ്ങൾ നിർബന്ധിച്ചു ജോലിചെയ്യിച്ചിരുന്നതായും ചരിത്രത്തിൽ രേഖപ്പെടുത്തിക്കാണുന്നുണ്ടു്.

ഇസ്ലാംമതം ഗവൎമ്മെണ്ടിൻെറ മേൽ ചുമത്തിയിട്ടുള്ള രണ്ടാമത്തെ ഉത്തരവാദം നീതിപരിപാലനമാണ്. ഇസ്ലാമികഭരണത്തിൽ നീതിപരിപാലനത്തിന്നായി ഒരു വകുപ്പു പ്രത്യേകമുണ്ടായിരിക്കുന്നതാണ്. നിൎഭയമായും മുഖംനോക്കാതെയും ന്യായംവിധിക്കാൻ ന്യായാധിപന്മാർ ശാസിക്കപ്പെട്ടിരിക്കുന്നു. കൈക്കൂലിവാങ്ങിക്കുക, ശുപാൎശകൾ സ്വീകരിക്കുക. മുതലായതു വിരോധിക്കുകയും ചെയ്തിരിക്കുന്നു, തെളിവുകൾ അനുസരിച്ചുമാത്രം വിധികല്പിക്കുകയാണ് ന്യായാധിപൻെറ കൎത്തവ്യം. തെളിവുകൾ സമൎപ്പിക്കേണ്ടതു അന്യായക്കാരൻെറ ചുമതലയാകുന്നു. എന്നാൽ പ്രതിക്കു തെളിവുകൾ നൽകാൻ നിവൃത്തിയില്ലാതെവരുമ്പോൾ അവൻെറ വാദത്തെ സത്യംചൊല്ലി കോടതിയിൽ ബോധിപ്പിക്കാൻ ഇസ്ലാം അനുവദിച്ചിരിക്കുന്നു. തെളി

വു ശേഖരിക്കുമ്പോഠം സാക്ഷികളുടെ ധാമ്മികവും സാദാചാരപരവുമായ നിലയെ പ്രത്യേകം വീക്ഷിക്കേണമെന്നു ഇസ്ലാംമതം കല്പിച്ചിട്ടുണ്ട്.

ന്യായാധിപന്മാരായി നിയമിക്കപ്പെട്ടുന്നവർ വിദ്വാന്മാരും പ്രാപ്തന്മാരുമായിരിക്കേണ്ടതാണ്. ന്യായാധിപൻെറ വിധിക്കു എല്ലാപൗരന്മാരും വിധേയരായിരിക്കും. ആരെങ്കിലും ആ വിധിക്കു വഴിപ്പെടാതിരിക്കുന്നുവെങ്കിൽ അവനൊരു പൗരനായി കണക്കാക്കപ്പെടുന്നതല്ല.

നിയമവും നിയമസംബന്ധിയായ അവകാശങ്ങളും അറിയാത്തകക്ഷികഠംക്കു ഉപദേശം നൽകാനായി വക്കീൽമാരെ നിയമിക്കുകയെന്നതു ഇസ്ലാമികഭരണത്തിൻെറ പതിവാണ്. ഭരണം നിയോഗിക്കുന്ന ആഠംക്കല്ലാതെ മററക്കും, അവൻ എത്രതന്നെ പഠിപ്പും പ്രാപ്തിയുമുള്ളവനാണെങ്കിലും ശരി, കക്ഷികഠംക്കു ഉപദേശം നൽകുന്ന കായ്യം സ്വയം ഏറെറടുക്കാൻ അധികാരവും അവകാശവുമില്ല.

ന്യായാധിപന്മാർ വിധി കല്പിച്ചാൽ അതു നടത്തേണ്ടതു ഗവമ്മേണ്ടിൻെറ ചുമതലയാകുന്നു. വിധി നടത്തുന്നകായ്യത്തിൽ വിട്ടുവീഴ്ച ചെയ്യാനോ പക്ഷപാതം കാണിപ്പാനോ പാടുള്ളതല്ല. നബി തിരുമേനിപറയുന്നു:—"എൻെറ മകഠം ഫാത്തിമയാണ് കളവുചെയ്യുതെങ്കിൽ അവളെ നിയമപ്രകാരം ശിക്ഷിക്കുന്നതിന്നു ഞാൻ അമാന്തംകാണിക്കയില്ല." ഹസ്രത്തു് ഉമർ തൻെറ മകൻെറ മേൽ ഏതോ കുററത്തിന്നു അടിശിക്ഷ നടത്തിയതായി ചരിത്രത്തിൽ രേഖപ്പെടുത്തികാണുന്നുണ്ട്.

ഇസ്ലാംമതം ഗവമ്മേണ്ടിൻെറ മേൽ ചുമത്തുന്ന മറെറാരു ബാദ്ധ്യത രാജ്യത്തിൻെറ അന്തസ്സും അതിത്തിയുംകാത്തു രക്ഷിക്കുകയെന്നുള്ളതാണ്. അതിന്നായി സമാധാനകാലത്തും അല്ലാത്തപ്പോഴും ഇസ്ലാമികരാജ്യങ്ങളിൽ ഒരുസൈന്യമുണ്ടായിരിക്കണം.

പ്രജകളുടെ ആരോഗ്യപരിപാലനം ഇസ്ലാമിക ഭരണങ്ങളുടെ വേറൊരു ചുമതലയാകുന്നു. പൊതുസ്ഥലങ്ങഠം വൃത്തിയായി സൂക്ഷിക്കാൻ ഇസ്ലാംമതമുപദേശിച്ചിരിക്കുന്നു. അലഞ്ഞുനടക്കുന്ന നായ്ക്കളെ കൊല്ലാൻ നബിതിരുമേനി സഖാക്കളോടു ആവശ്യപ്പെട്ടിരുന്നു.

ഇസ്ലാമികഭരണത്തിൻെറ ചുമതലകളിലൊന്നു പ്രജകളുടെ വിദ്യാഭ്യാസകായ്യമാണ്. സ്ത്രീപുരുഷവ്യത്യാസം കൂടാതെ എല്ലാവരും വിദ്യ അഭ്യസിക്കുന്നതു ഇസ്ലാംമതം നിർബ്ബന്ധമാക്കിയിട്ടുണ്ട്. ബദർയുദ്ധത്തിൽ തടവുകാരാക്കപ്പെട്ട ചിലരെ മുസ്ലിംകഠംക്കു വിദ്യഅഭ്യസിപ്പിക്കാൻ നബി നിയോഗിക്കുകയും ആ സേവനം അവരുടെ മോചനമൂല്യമായി നിശ്ചയിക്കുകയും ചെയ്തിരുന്നു.

കലാകാരന്മാരേയും തൊഴിൽവിദഗ്ദ്ധന്മാരെയും പ്രോത്സാഹിപ്പിക്കയെന്നതും ഇസ്ലാമികഭരണത്തിൻെറ കടമയിൽപെട്ടതാണ്. അത്തരക്കാക്കു സ്റ്റേററുഭണ്ഡാരത്തിൽനിന്നു ധനസഹായം ചെയ്യേണമെന്നാണു വിശുദ്ധ ഖുർആൻ നിദ്ദേശിച്ചിരിക്കുന്നതു്.

അധീനരാജ്യങ്ങളിൽ സമാധാനം പാലിക്കുക എന്നതു ഇസ്ലാമികഗവമ്മേണ്ടിൻെറ കത്തവ്യമാകുന്നു. അസമാധാനത്തിന്നു വഴിതെളിക്കുന്ന ഭരണകത്താക്കഠം ദൈവത്തിൻമുമ്പാകെ സമാധാനം ബോധിപ്പിക്കേണ്ടിവരുമെന്നാണ് വിശുദ്ധ ഖുർആൻ പ്രസ്താവിച്ചിരിക്കുന്നതു്. ഒരു സ്ത്രീക്കു ഏകാകിനിയായി എത്ര ദൂരവും നിർബ്ബാധം സഞ്ചരിക്കാൻ കഴിയുന്ന രാജ്യത്തിലെ ഭരണ

ത്തെ മാതൃകാഭരണമായി നബി തിരുമേനി കരുതുന്നു.

ഇസ്ലാമികഭരണത്തിന്റെ മറെറാരു ചുമതല ജനങ്ങൾക്കാവശ്യമുള്ള സാധനങ്ങൾ ശേഖരിക്കുകയാണ്. ഖലീഫമാർ, വിളവെടുക്കുംകാലങ്ങളിൽ ധാന്യങ്ങളും പഴങ്ങളും ശേഖരിച്ചുവെക്കുന്നതിലും പിന്നീടു അവ വിതരണംചെയ്യുന്നതിലും പ്രത്യേകം ശ്രദ്ധാലുക്കളായിരുന്നു.

റോഡുനിർമ്മാണവും ഗതാഗതമേല്പാട്ടും ഇസ്ലാമികഭരണങ്ങളുടെ ചുമതലയിൽ പെട്ടതാണു്. മുസ്ലിംഭരണത്തിന്റെ ആദ്യഘട്ടത്തിൽ, വാഹനങ്ങളൊന്നുമല്ലാതിരുന്നപ്പോൾ 20 അടിവീതിയിലാണ് റോഡുകൾ നിർമ്മിക്കപ്പെട്ടിരുന്നതു്.

ജനങ്ങളുടെ സദാചാരപരവും ധാർമ്മികവുമായ നില ഉയർത്തിക്കൊണ്ടുവരേണ്ടതും മുസ്ലിം ഗവർമ്മെണ്ടിന്റെ കർത്തവ്യമാകുന്നു. അതുപോലെത്തന്നെ അവരുടെ സാമ്പത്തികവും സാമൂഹ്യവുമായ വളർച്ചയിലും ഭരണം ശ്രദ്ധപതിക്കാൻ നിർബ്ബന്ധിക്കപ്പെട്ടിരിക്കുന്നു. പുതിയ കണ്ടുപടുത്തങ്ങൾ പ്രചാരപ്പെടുത്തുക, ശാസ്ത്രീയഗവേഷണത്തെ പ്രോത്സാഹിപ്പിക്കുക, പുതുതായുത്ഭവിക്കുന്ന സാമൂഹ്യപ്രശ്നങ്ങൾക്കു പരിഹാരം കാണുക ഇവയെല്ലാം ഈ വകുപ്പിൽ ഉൾപ്പെടുന്നുണ്ടു്.

---

# *ഷാജഹാൻ ചക്രവൎത്തിയുടെ സമ്പത്സമൃദ്ധി.

എ. വി. യം. ഉണ്ണിക്കമ്മദ്, എടവണ്ണ

ഇംഗ്ലണ്ടിലെ പ്രസിദ്ധമഹാകവി, 'മിൽട്ടൻ' പൗരസ്ത്യദേശത്തെ സമ്പൽപ്രഭാവത്തെ തൻെറ ഉത്കൃഷ്ടകവിതയിൽ പ്രകീൎത്തിച്ചിട്ടുണ്ട്. വിശ്വമഹാവിസ്മയങ്ങളിലൊന്നായ താജ്മഹലും, അതിമനോഹരവും, അത്യന്തനിൎമ്മലവുമായ മയൂരസിംഹാസനവും പണിയിച്ച ഷാജഹാൻചക്രവൎത്തിയുടെ കാലത്ത്, ഇന്ത്യയിലുണ്ടായിരുന്ന ഐശ്വൎയ്യാഭിവൃദ്ധിയെ സ്മരിച്ചുകൊണ്ടാണ് ആ കവികുഞ്ജരൻ പ്രസ്തുതപ്രകീൎത്തനത്തിന്നു മുതിൎന്നത്. അക്കാലത്തെ ഒരു പ്രശസ്ത ചരിത്രകാരനായ 'അബ്ദുൽഹമീദ് ലാഹൂരി' എഴുതിയ ചരിത്രത്തിൽ, 1648-ൽ ഇന്ത്യയെ വാണ ആ മുഗൾചക്രവൎത്തിപ്രമുഖൻെറ സമ്പത്സമൃദ്ധിയെയും, പ്രതാപൈശ്വൎയ്യങ്ങളെയും സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്.

അന്നു ഇന്ത്യയുടെ വരുമാനം വൎഷംതോറും 20 കോടി ഉറുപ്പികയായിരുന്നു. പുതുതായി സമ്പാദിച്ച 'ദൗലത്താബാദ്' 'തെലിങ്കണ' 'ഡക്കണ' എന്നീ മൂന്നുസംസ്ഥാനങ്ങളിൽനിന്നുതന്നെ പ്രതിവൎഷം 1½കോടി ഉറുപ്പിക ലഭിച്ചിരുന്നു. ചക്രവൎത്തിയുടെ ചെലവിന്ന് തൻെറ സ്വന്തം ഭൂസ്വത്തിൽനിന്നു കൊല്ലംതോറും 3കോടി ഉറുപ്പിക കിട്ടിയിരുന്നു.

ഷാജഹാൻ ചക്രവൎത്തി സിംഹാസനസ്ഥനായതുമുതൽ 20കൊല്ലത്തിന്നിടയിൽ 9½കോടിഉറുപ്പിക 'ധൎമ്മം' ചെയ്തിട്ടുണ്ട്. മന്ദിരങ്ങൾക്കുംമററും ചെലവാക്കിയ പണത്തിൻെറ വിവരം താഴെ ഉദ്ധരിക്കാം:—

ആഗ്രയിൽ:—പവിഴപ്പള്ളി, കോട്ട, അരമനകൾ, ആരാമങ്ങൾ ഇവയ്ക്കു 60ലക്ഷം ഉറുപ്പിക; താജ്മഹലിന്ന് 50ലക്ഷം. ഡൽഹിയിൽ:—അരമനകൾക്ക് 50ലക്ഷം; ജുമാ മസ്ജിദിന്ന് 10ലക്ഷം; ഡൽഹിയുടെ ചുററും നിൎമ്മിച്ച പ്രാകാരത്തിന്ന് 4ലക്ഷം; അതിൻെറപുറത്ത് മറെറാന്നിന്ന് ½ലക്ഷം. ലാഹൂറിൽ:—കൊട്ടാരങ്ങൾ, ഉദ്യാനങ്ങൾ, തോട് ഇവയ്ക്കു 5ലക്ഷം. കാബൂളിൽ:—മസ്ജിദ്, കോട്ട കൊട്ടാരം, നഗരപ്രാകാരം ഇവയ്ക്കു 12ലക്ഷം. കാശ്മീരിൽ:—അരമനകൾക്കും, ആരാമങ്ങൾക്കും 8ലക്ഷം. കാണ്ഡഹാറിൽ:—അരമനകൾക്ക് 8ലക്ഷം. അജ്മീറിൽ:—കെട്ടിടങ്ങൾക്ക 12ലക്ഷം. മഹാബലിഷ്പുരത്തിൽ:—രാജഗൃഹങ്ങൾക്ക 6ലക്ഷം സീമന്തകുമാരൻെറകൊട്ടാരത്തിന്നു 2ലക്ഷം. ഒട്ടാകെ 2 കോടി 72½ലക്ഷം ഉറുപ്പിക.

ചക്രവൎത്തിയുടെ ആഭരണങ്ങളുടെ ആകെ വില കൂട്ടുകയാണെങ്കിൽ 5കോടി ഉറുപ്പിക; രാജകുമാരന്മാൎക്കും മററും നൽകിയ ഉറുപ്പിക 2 കോടി; ശിരസ്സിലും, കഴുത്തിലും ഭുജത്തിലും അണിഞ്ഞിരുന്ന ആഭരണാദികൾക്കുമാത്രം 2 കോടി. അദ്ദേഹത്തിൻെറ ജപമാലയിൽ 5 രത്നങ്ങളും, 30 മുത്തുകളുമുണ്ടായിരുന്നു. ഓരോ ജപമാലയുടെയും നടുവിൽ കോൎത്തിരുന്ന മണിരത്നമോരോന്നിന്നും 28 'കാരററ്' തൂക്കമുണ്ടായിരുന്നു. അതിൻെറവില 40,000ഉറുപ്പിക. രണ്ടാമതു പറഞ്ഞ രത്നമാലകൾക്ക് വില ഉറുപ്പിക20ലക്ഷം. ഈ രത്നങ്ങ

---

* 'നമഗുഭരണകാണ്ഡം' 'ഔറംഗസീബ്' എന്നീ തമിഴ്ഗ്രന്ഥങ്ങളെ ഉപജീവിച്ചെഴുതിയത്.
ആരണി, കുപ്പുസ്വാമി ഇവരാണ് ഗ്രന്ഥകൎത്താക്കൾ. (ലേഖകൻ)

ൾ മിക്കവാറും മഹാനായ അക്ബർചക്രവർത്തി ശേഖരിച്ചതായിരുന്നു.

ഷാജഹാൻചക്രവർത്തിയുടെ ജപമാലയിലെ രത്നങ്ങൾ മേത്തരങ്ങളായിരുന്നില്ല. ശിരോഭൂഷണത്തിലുണ്ടായിരുന്ന രത്നങ്ങൾ ഏററവും മികച്ചവയായിരുന്നു. 260 കാരററായിരുന്നു. അതിലെപ്രധാനരത്നത്തിന്റെ തൂക്കം; വില 2 ലക്ഷം രൂപ. ആ ഭൂഷണത്തിന്നൊട്ടാകെ 12ലക്ഷം രൂപവില. 1644 നവമ്പ്ര് 1-ാംനു- അതിന്മേൽ ചേർത്ത വലിയ മണിമത്തിന്റെ മൂല്യം രൂപ 40,000. ഭണ്ഡാരത്തിലെ മഹാരത്നത്തിന്ന് 378 'കാരററ്' തൂക്കമുണ്ടായിരുന്നു. അതിന്റെ വില 20 ലക്ഷം രൂപ; 41കാരററുള്ള മറെറാരു രത്നത്തിന്ന് വില രൂപ ½ലക്ഷം.

1635 മാർച്ച് 13-ാംനു- ഷാജഹാൻ ചക്രവർത്തി, താൻ പണികഴിപ്പിച്ച മയൂരസിംഹാസനത്തിൽ ഉപവിഷ്ടനായി. അക്ബർ, ജഹാൻഗീർ എന്നീ ചക്രവർത്തിമാരും, ഷാജഹാൻ ചക്രവർത്തിയും ശേഖരിച്ചുവെച്ച രത്നസമൂഹത്തിൽ നിന്നും 16ലക്ഷം രൂപയ്ക്കുള്ള രത്നങ്ങൾ തിരഞ്ഞെടുത്ത്, അവയെ പ്രസ്തുതസിംഹാസനത്തിൽ യഥോചിതം പതിച്ചിരുന്നു. ഒരു ലക്ഷം രൂപത്തൂക്കം സ്വർണ്ണം വിനിയോഗിച്ചിരുന്നു ആ രത്നസിംഹാസനം നിർമ്മിപ്പാൻ. അതിന്റെ നീളം 3½വാരയും, വീതി 2½വാരയും, ഉയരം 5വാരയുമാണ്. മീതെ ഇരുഭാഗത്തും രത്നഖചിതമായ 2 മയിലുകളെയും മദ്ധ്യത്തിൽ മനോഹരമായ ഒരു മരത്തെയും സൃഷ്ടിച്ചുവെച്ചിരുന്നു. കൂലിച്ചെലവൊഴികെ ആ സിംഹാസനത്തിലെ സ്വർണ്ണരത്നാദി ദ്രവ്യങ്ങൾക്ക് മാത്രം 1കോടിരൂപയോളം വില വരുമായിരുന്നു. മൺടെല്ലൊ (ജർമ്മനി) ട്ടവർണിയർ (ഫ്രാൻസ്) ബെർണിയർ മുതലായ പാശ്ചാത്യസഞ്ചാരികൾ ആ സിംഹാസനം കണ്ടു ആശ്ചര്യഭരിതരായി; അതിന്റെ മഹത്വത്തെയും മനോഹരതയെയും ശരിയായി വർണ്ണിച്ചിട്ടുണ്ട്.

ചില പാശ്ചാത്യചരിത്രകാരന്മാർ ഷാജഹാൻചക്രവർത്തിയെ കേവലം ആഡംബരമഗ്നനെന്നും, ദുർവ്യയപ്രസക്തനെന്നും പറഞ്ഞു അധിക്ഷേപിച്ചിരിക്കുന്നു. എന്നാൽ അക്കാലത്ത് ഇതരചക്രവർത്തിമാരും ആഡംബരനിരതരായി നിരവധിധനം ദുർവ്യയം ചെയ്തതിനെ അവർ മറക്കുകയോ, മറയ്ക്കുകയോ ചെയ്യുന്നു. ലൂയി 14-ാമന്റെ ചരിത്രമൊന്നു വായിച്ചുനോക്കുവിൻ. അദ്ദേഹത്തെപ്പോലെ ദുർവ്യയപ്രസക്തനും, ദുരഭിമാനിയുമായിരുന്നില്ല ഷാജഹാൻ. എലിസബെത്ത് മഹാറാണിയുടെ വസ്ത്രാഭരണങ്ങൾക്ക് എത്രയായിരം പവൻവിലയുണ്ടായിരുന്നു? പോട്ടെ, ഈ പരിഷ്കൃതകാലത്തുതന്നെ കൊട്ടാരങ്ങൾക്കും പട്ടാഭിഷേകങ്ങൾക്കും ജൂബിലിയാഘോഷങ്ങൾക്കും രാജകീയ വിരുന്നുകൾക്കും സ്വീകരണങ്ങൾക്കുംവേണ്ടി ചെയ്യുന്ന ദുർവ്യയങ്ങൾക്കു വല്ല കയ്യും കണക്കുമുണ്ടോ? ഈ സ്ഥിതിക്കു ഷാജഹാൻ ചക്രവർത്തിയെമാത്രം അധിക്ഷേപിക്കുന്നതിന്റെ രഹസ്യമെന്ത്? അദ്ദേഹം ധർമ്മവിഷയത്തിലും ധാരാളം ധനം വ്യയം ചെയ്തിട്ടുണ്ട്. ഇതിലൊന്നിന്നും അദ്ദേഹത്തിന്നു തന്റെ പ്രജകളെ ഒരു വിധത്തിലും ക്ലേശിപ്പിക്കേണ്ടിവന്നിട്ടില്ല.

ഷാജഹാൻചക്രവർത്തി, ദുർവ്യയം ചെയ്തിരുന്നില്ലെങ്കിൽ, താജ്മഹൽ, പവിഴപ്പള്ളി, ജുമാമസ്ജിദ് (ഡൽഹി) തുടങ്ങിയുള്ള സുന്ദരമന്ദിരങ്ങൾ കണ്ടാനന്ദിപ്പാനും, ഭാരതീയ മുസ്ലിം ശില്പകലാവൈഭവത്തെക്കുറിച്ചു അഭിമാനിപ്പാനും നമുക്ക് കഴികയില്ലായിരുന്നു.




ചില ചില്ലറ സുഖസാധനങ്ങളെല്ലാം ഇല്ലാത്ത ഗൃഹജീവിതം കേവലം അരസികമാണ്. അങ്ങിനെയുള്ള സുഖസാധനങ്ങൾ വരുത്തി വെക്കുവാൻ കഴിവുള്ള മനുഷ്യൻ ഭാഗ്യവാനത്രെ! റേഡിയോ, ടെലഫോൺ, പുസ്തകങ്ങൾ, കുട്ടികൾക്കുള്ള കളിക്കോപ്പുകൾ—ഇവകളാണ് ഉള്ളവനും ഇല്ലാത്തവനും തമ്മിലുള്ള വ്യത്യാസങ്ങൾ. ഇവ യുദ്ധാനന്തരം ധാരാളമായി കിട്ടുകയും ചെയ്യും. എന്നാൽ ഈ സാധനങ്ങൾക്കെല്ലാം വേണ്ടുന്ന പണം നിങ്ങൾക്ക് ഒരു മാസത്തെയൊ മൂന്നു മാസത്തെയൊ വരവിൽ നിന്നുണ്ടാക്കുവാൻ കഴിയുന്നതല്ല.

അല്പാല്പമായി സമ്പാദിക്കുന്നവൎക്ക് 5 ക. യുടെ സൎട്ടിഫിക്കെററു ഓരോന്നിന്നു 4 അണയൊ, 8 അണയൊ, 1 ക. യൊ വീതം വിലയുള്ള സേവിങ്ങ്സ് സ്റ്റാമ്പുകളൊ വാങ്ങാവുന്നതാണ്. സൎട്ടിഫിക്കെററുകളും സ്റ്റാമ്പുകളും ഗവൎമ്മേണ്ട് നിയമിച്ചിട്ടുള്ള ഏതെങ്കിലും അധികൃത ഏജണ്ടിന്റെ പക്കൽ നിന്നൊ, സേവിങ്ങ്സ് ബ്യൂറോകളിലും പോസ്റ്റാഫീസുകളിലും നിന്നൊ കിട്ടുന്നതാണ്.

അതുകൊണ്ടാണ് ഇപ്പോൾ സമ്പാദിപ്പാൻ കഴിയുമെന്നു കാണുന്ന അനേകം ആളുകൾ ഓരോ മാസത്തിലും ക്രമമായി അങ്ങിനെ ചെയ്യുന്നത്. അവരുടെ ഭാവി വാടക-ക്രയമാകുന്ന പാറകളിൽ തട്ടി പൊളിഞ്ഞുപോകുന്നതല്ല. അവരുടെ സമ്പാദ്യങ്ങൾക്കുള്ള ഏററവും നല്ല നിക്ഷേപമാൎഗ്ഗം . . . .

## നാഷനൽ സേവിങ്ങ്സ് സൎട്ടിഫിക്കെററുകൾ ആണെന്നു അവർ കണ്ടിരിക്കുന്നു.

★ ഓരോ 10 ഉറുപ്പികയും 12 കൊല്ലം കഴിയുമ്പോൾ 15 ഉറുപ്പികയായിത്തീരുന്നു.

★ $4\frac{1}{6}$ ശതമാനം തനിപ്പലിശ, ഇൻകം ടാക്സില്ലാതെ.

★ മൂന്നു കൊല്ലത്തിനുശേഷം (5 ക. സൎട്ടിഫിക്കെററ് 18 മാസത്തിന്നു ശേഷം) അതുവരെ കൂടിവന്ന പലിശ സഹിതം പണമായി മാററി വാങ്ങാവുന്നത്.

AAA 127

# അവളുടെ "മൊഴി"

കെ. എൻ. കടത്തനാട്

"എടി, നീ അതയിച്ചുതരൂല ഞാൻ മാനത്തോടെ ജീവക്കണ്ടൊ? ഇങ്ങിനെ നിക്കതിയില്ലാണ്ട് ഞാൻ കഴിയണം ഇല്ലേ? വേണ്ട—"

അയിഷുക്കുട്ടി നെഞ്ഞു പിടിച്ചുകരഞ്ഞു. അവളുടെ ഹൃദയം പതറി. ഉന്തിയ ഉരസ്സ് താഴുകയും ഉയരുകയുംചെയ്തു. അവളുടെ നീലനയനങ്ങളിൽനിന്നു കണ്ണുനീരൊഴുകി.

ഹമീദ് തുടന്നു:—എടീ, എൻ്റെ അയിഷൂ! നീ നിരീച്ചുനോക്ക്. പിറക്കുംമാസം പെരുന്നാളായി. മങ്ങലം കഴിഞ്ഞേപ്പിന്നെ ഒന്നാമത്തെ പെരുന്നാള്. നിൻ്റെ പുരേല് എത്ര ഉറുപ്പികേടെ ഉടുപൊട കൊടുക്കണം—പെങ്ങമ്മാക്ക്, ആങ്ങളമാക്ക്, ഉമ്മാക്ക്—പോരാനിൻ്റെ ഉപ്പാക്കും. ഇതിനൊക്കെ ഏട്യാ പണം?"

ഹമീദ് ഐഷുക്കുട്ടിയുടെ അടുക്കലേക്കു നീങ്ങിയിരുന്നു. ആ മൺചുമരിലെ തകരവിളക്ക് അങ്ങിനെ കരഞ്ഞെരിഞ്ഞു. "നീ അതയിച്ചുതാ കാതിലെ രണ്ടു കൊമ്പനും കയിക്കേ രണ്ടു വളയും നാളേക്ക് പണേംവെച്ചു പണംവാങ്ങി, ചൊവ്വാഴ്ച കുഞ്ഞാമൂൻ്റെ കൂടി വണ്ടികയറണം. നോക്ക്, രണ്ടുകൊല്ലംകൊണ്ടു ഹമീദ് പണക്കാരനായിററ് റങ്കൂന്ന് വരണകണ്ണാം. ബൂട്ടസും പെട്ടീം കൊടേം മോതിരവും ആയി വക്കത്തുകാരനായിട്ട്. പിന്നെ, നീ മാളികേന്ന് ഇറങ്ങൂല. നിന്നെക്കാണാൻ ഞമ്മളെ കൂട്ടത്തിലെ പെണ്ണുങ്ങള് അങ്ങനെ വരിവരിയായി കയറിയിറങ്ങും. അതിനൊക്കെ, നീ ഇപ്പം ഒന്നുമാത്രം ചെയ്താമതി. ആ വളയും കൊമ്പനും ഇങ്ങയിച്ചുതരപ്പാ. പടച്ചോൻ ഞമ്മളെ സഹായിക്കും!" ഹമീദിൻ്റെ സ്വപ്നസൌധം അങ്ങിനെ പടിപടിയായി ആകാശംവരെ ഉയന്നു. അയിഷുക്കുട്ടിയുടെ മോഹവും അതിൽക്കൂടി ചിറകുവിരിച്ചൊന്നു വിഹരിക്കുവാൻ കൌതുകംകൊണ്ടു.

പക്ഷെ, അതഴിച്ചുകൊടുക്കുന്ന കാര്യം അവളെ വേദനപ്പെടുത്തി. അവളുടെ ഹൃദയം പിടച്ചു. ഹമീദ് പിന്നെയൊന്നും മിണ്ടിയില്ല. അവൻ കിടന്നകിടപ്പിലൊന്നു മയങ്ങി. അയിഷുവും ആ വിരിപ്പിൽതന്നെ കിടന്നുറങ്ങിപ്പോയി.

നേരം പുലന്നു. ഹമീദ് പിന്നെയും അവളെത്തിരക്കി അതഴിച്ചുകൊടുക്കുവാൻ; ആ കൊമ്പനും വളയും—അവളുടെ ഹൃദയനരമ്പു! അവളുടെ മംഗലത്തിന്നു ഉപ്പ വളരെ പാടുപെട്ടു തീപ്പിച്ചുകൊടുത്തതാണ് അവ. അന്നാണ് അവൾ അങ്ങിനത്തെ ഒരാഭരണം ആദ്യമായണിഞ്ഞത്.

അവൾക്കു അവരണ്ടും വളരെ ചെന്നതായിരുന്നു. വെളുത്തു ചുവന്ന അവളുടെ ദേഹകാന്തിക്ക് മാററുകൂട്ടിയിരുന്നു.

രാവിലത്തെ ലോക്കൽവണ്ടി നിലവിളിച്ചുകൊണ്ടു കടന്നുപോയി! ഹമീദ് വന്നു പിന്നേയും തിടുക്കി. "എൻ്റെ അയിഷൂ, നിനക്കു ഞാൻ വേണോ, അല്ല, പമയപ്പാടുവേണോ?"

അവൾക്കു ഉത്തരംമുട്ടി, വീപ്പുമുട്ടി. ഹമീദ് കൈനീട്ടി. ഉടനെ അവൾ മടിയാതെ കൈയിലെ രണ്ടുവളയും കാതിലെ രണ്ടു

കൊമ്പനും ഊരി അവൻെറ കയ്യിൽവെച്ചു കൊടുത്തു. അവൻ സന്തോഷപൂർവ്വം അതും കൊണ്ടു പട്ടണത്തിലേക്കു തിരിച്ചു. അവളുടെ മിഴികളിൽ കണ്ണുനീർ പൊടിച്ചു. അവൾ തേങ്ങിത്തേങ്ങിക്കരഞ്ഞു!

ആറുമാസം മുമ്പാണ് ആ മംഗലം നടന്നത്; ഹമീദും ഐഷുക്കുട്ടിയും ദമ്പതികളായത്. ഐഷുക്കുട്ടിക്കു ഹമീദിനേക്കാൾ നാലുവയസ്സു കുറവാണ്. അതായത് പതിനഞ്ച്. തടിച്ചുവെളുത്ത സുന്ദരിയാണവൾ. ഒരു മാടപ്രാവിനെപ്പോലെയാണു നടക്കുക. വക്കിൽ വയലററുകരയുള്ള കാച്ചിയും വെള്ളക്കുപ്പായവും ആണ് അവൾ ധരിക്കാറ്. എപ്പോഴും വെളുത്തുനീണ്ട വിരലുകൾ മയിലാഞ്ചിയിട്ടു ചുവപ്പിച്ചിരിക്കും. ചുകന്നു തടിച്ച അധരങ്ങളും പ്രഭചിതറുന്ന കരിമിഴികളും അവളുടെ മുഖത്തിന്നു വളരെ ചേർന്നവയാണ്.

ഐഷുക്കുട്ടിയെ ആശാപൂർണ്ണമായ ഒരുനോട്ടംനോക്കി ഹമീദ് പുതിയ തൊപ്പിയും കുപ്പായവും മററുമായി പത്രാസ്സിൽ ആ പുരയിറങ്ങിപ്പോയി. കണ്ണുമറയുംവരെ അവൾ ഉററുനോക്കിക്കൊണ്ടു ഉമ്മരപ്പടിയിൽ പിടിച്ചങ്ങനെനിന്നു. അവൻ ദൃഷ്ടിയിൽനിന്നു മറഞ്ഞപ്പോൾ അവൾ കമിഴ്ന്നടിച്ചു പായിൽ വീണുകരഞ്ഞു. ഇനിയെപ്പഴാണ് അവൻ ആ പുരകയറിവരിക?

കുറച്ചു കഴിഞ്ഞശേഷം അവൾ കിടന്ന കിടപ്പിൽതന്നെ എന്തോ കേൾക്കുവാൻ കാതു കൂർപ്പിച്ചു പിടിച്ചു. 'വണ്ടി സ്റ്റേഷനിൽനിന്നു ആദ്യമായി ഒന്നുരണ്ടുവട്ടം വളരെ ഉച്ചത്തിൽ "പ്പ്ച" "പ്പ്ച"എന്നു മാറത്തടിക്കുകയും പിന്നീടു തണുത്ത പുലർകാലാന്തരീക്ഷത്തെ ഭേദിക്കുമാറ് കൂക്കിയിട്ടുകൊണ്ടു, മന്ദമന്ദം ഇഴഞ്ഞുപോവുകയുംചെയ്തു. ഹൃദയത്തിൽ ഉരുക്കുചക്രങ്ങൾ ഉരസ്സു

ന്നതായി അവൾക്കുതോന്നി. അവളുടെ ഹൃദയം തപിച്ചു. ആ കൊമ്പനും വളയും അവളുടെ സ്മരണയിൽ വന്നു!

* * *

അയിഷുക്കുട്ടിക്കു, ഹമീദ് റങ്കൂണിൽ എത്തിയശേഷം ഒരെഴുത്തുകിട്ടി; കൂടെ ഒരഞ്ചുറുപ്പികയും. പിന്നെയും ഒരു കത്തുകിട്ടി. അതിൽ തനിക്കു സ്വന്തമായി അവിടെ ഒരു കച്ചവടമുണ്ടെന്നും അവളുടെ രണ്ടു കൊമ്പനുപകരം ഇരുപത്തെട്ടു തങ്കത്തിൻെറ

കൊമ്പൻ വാങ്ങാൻപോലും തനിക്കു ശക്തിയുണ്ടെന്നും മററും അവൻ എഴുതിക്കൂട്ടിയിരുന്നു. ആവാൾക്കുവേണ്ടി ഒരു സംഖ്യ ബേങ്കിലിടാൻ താൻ ആലോചിക്കുന്നുണ്ടെന്നും എഴുതിയിരുന്നു. അതവളെ വളരെ സന്തോഷിപ്പിക്കയും ആശ്വസിപ്പിക്കയുംചെയ്തു. അയിഷ തൻെറ ഭാവിയോർത്തു ആഹ്ലാദംകൊണ്ടു.

ഓടുമേഞ്ഞു ചുവന്ന മാളികയും പൊൻമോതിരങ്ങൾ നിറഞ്ഞ കൈവിരലുകളും അവൾ സ്വപ്നം കണ്ടു.

ആറുമാസം മാത്രമേ ആ ദാമ്പത്യസുഖം അവൾ അനുഭവിച്ചിട്ടുള്ളൂ. വളരെ ചുരുങ്ങിയ കാലം. എങ്കിലും അവൾ ആശിച്ച ഭാവിയെപ്പററി, ഐശ്വര്യസമ്പൂർണ്ണമായ ഒരു സുവർണ്ണകാലത്തെയോർത്തു അവൾ പുളകിതയായി. അവളുടെ കവിൾത്തടം തുടിച്ചുയർന്നു. കണ്ണുകൾ കരിംകൂവളംപോലെ സ്വപ്നസുന്ദരമായി.

തലമുടി വകഞ്ഞുകെട്ടി ചുണ്ടിന്നു ചുകപ്പുകൂട്ടി, വിരലുകളിൽ മയിലാഞ്ചിയിട്ടു, ഐഷക്കുട്ടി അങ്ങനെ ചമഞ്ഞൊരുങ്ങിനില്ക്കും, ടങ്കും കെട്ടും പാപ്പാസുമായി, "വക്കത്തുകാര"നായിവരുന്ന ഹമീദിൻെറ വരവും കാത്തു.

നാട്ടിൽ തൻെറ ഏകാശ്രയമായ വൃദ്ധ പിതാവിനെ ശുശ്രൂഷിച്ചു സംതൃപ്തിയടഞ്ഞുകൊണ്ടു കാലത്തിൻെറ നാളിതളുകൾ ഉതിർത്തുകൊണ്ടു അവൾ കാത്തു, ഹമീദ് വലിയ പണക്കാരനായി നാട്ടിൽ വരുന്നദിവസം. മൺചുമരിൽ തറച്ചുനിറുത്തിയ തകരവിളക്കിൻെറ വെളിച്ചത്തിൽ രാത്രികാലങ്ങളിൽ അവൾ മതഗ്രന്ഥങ്ങൾ വായിക്കും; ഹമീദ് യാതൊരാപത്തും കൂടാതെ നാട്ടിൽ തിരിച്ചെത്തുന്നതിന്നു പ്രാർത്ഥിക്കും. ആ മനോഹരമായ പ്രാർത്ഥനാഗാനം കേട്ട് അയൽപക്കത്തെ പെണ്ണുങ്ങൾ നെടുവീർപ്പിടും!

അച്ഛന്നു സുഖക്കേടൊന്നുമില്ലെന്നും അടുത്തുതന്നെ ഹമീദ് രാജ്യത്തുവരണമെന്നും മററും അവൾ കൂടെക്കൂടെ ഭർത്താവിന്നു എഴുതിക്കൊണ്ടിരുന്നു. ഹമീദു ആ കത്തുകൾക്കെല്ലാം മറുപടി അയക്കുകയുംചെയ്തു. അയിഷതന്നെയാണ് അവൻെറ എഴുത്തുകൾ തപ്പിപ്പിടിച്ചു പിതാവിനെ വായിച്ചുകേൾപ്പിക്കുക.

ആദ്യമൊക്കെ ശരിയായി എഴുത്തുംപണവും വന്നു കൊണ്ടിരുന്നു. പിന്നെ എഴുത്തുമില്ല, പണവുമില്ല. അവൾ പരിഭ്രമിച്ചു: എന്തായിരിക്കും ആപത്തു നേരിട്ടതു! വല്ല സുഖക്കേടുമായി കിടപ്പിലായിരിക്കുമോ? അല്ല, വേറെ വല്ലതുമോ?........ അവൾക്കു അപ്പുറം ചിന്തിക്കുവാൻ കഴിഞ്ഞില്ല. തൻെറ സ്വന്തം കയ്യക്ഷരത്തിൽ എഴുതിയ രണ്ടു മൂന്നെഴുത്തുകൾ ഐഷക്കുട്ടി തുടർച്ചയായി വിട്ടു. അവയ്ക്കും മറുപടിയില്ല അവൾ അന്ധാളിച്ചു; ഏയേംപിടിച്ചുദൈവത്തെ പ്രാർത്ഥിച്ചു. പള്ളിയിലേക്കു ഒരു നേർച്ചനേരുകയുംചെയ്തു. എന്നിട്ടും ഹമീദിൻെറ യാതൊരു വിവരവും കിട്ടിയില്ല. അവൾ ഹതാശയായി!

അയിഷ വ്യസനിച്ചിരിക്കുമ്പോഴെല്ലാം അവളുടെ വൃദ്ധ പിതാവു ഓരോന്നു പറഞ്ഞു അവളെ ആശ്വസിപ്പിക്കും. തപ്പാൽ ശിപായി, രങ്കൂണിലുള്ള പ്രിയപ്പെട്ടവരുടെ കത്തുകൾകൊടുക്കുവാനായി അയൽപക്കത്തെ വീടുകളിൽ വന്നുകൊണ്ടിരുന്നു. അവൾ അസൂയപ്പെട്ടു. ഹമീദു പോയതിന്നുശേഷം രങ്കൂണിൽപോയ പലരും കെട്ടും പെട്ടിയുമെടുപ്പിച്ച് സെൻറിൻെറ മാദകഗന്ധം വീശിക്കൊണ്ടു, അവളുടെ വീട്ടിന്നടുത്തുള്ള പെരുവഴിയിൽകൂടെ നടന്നുപോയി. ചിലപെണ്ണുങ്ങൾ അവളെ അനുതാപത്തോടെയും മററു ചിലർ അഹങ്കാരത്തോടെയും വീക്ഷിച്ചു

കൊണ്ടിരുന്നു. അവൾക്കു ആകപ്പാടെ ഒരു വീർപ്പുമുട്ടൽ!

ഐഷുക്കുട്ടിയുടെ, 'ആ മൺചുമരു കൊണ്ടുള്ള കൊച്ചുവീടു ഒരു പള്ളിപ്പറമ്പിന്റെ മൈതാനത്തിലായിരുന്നു. മൺ മറഞ്ഞുപോയ തലമുറയുടെ ഒരു ചിത്രം എന്നും അവളുടെ മുമ്പിൽ നിരന്നുകാണും. 'മീസാ' കല്ലുകൊണ്ടു നിറഞ്ഞ ശ്മശാനം! നെടുവീർപ്പിന്റെ നെടുമുളകൾ! അവളുടെ ഉമ്മയും രണ്ടു സഹോദരന്മാരും അതേ സ്ഥലത്തു് അന്ത്യവിശ്രമം കൊള്ളുന്നുണ്ടു; അവളുടെ കൊച്ചുവീട്ടിൽനിന്നും അകലത്തല്ലാത്ത ഒരു സ്ഥലത്തു തിരമാലകൾ ഉയർന്നുവരുന്ന ഒരു സമുദ്രംപോലെയിരിക്കും ആ വിശാലമായ മൈതാനം!

ഒരു ദിവസം രാവിലെ ഐഷുക്കുട്ടി അടുത്തുള്ള മറിയത്തിന്റെ വീട്ടിലേക്കു തീ വാങ്ങുവാൻ പോവുകയായിരുന്നു. അവൾ ഭർത്തൃവിരഹത്തിലുള്ള വ്യാകുലതയോടെ, ആ വിശാലമായ ശ്മശാനത്തിലേക്കു നിരാശാസന്തപ്തയായി കണ്ണയച്ചു. അവൾ പെട്ടെന്നൊന്നു ചൂളിപ്പോയി. ഒരു പത്തുവാരയകലെ രണ്ടു കബറുകളുടെ തലക്കല്ലു രണ്ടും തമ്മിൽ കൂട്ടിമുട്ടിനില്ക്കുന്നു! അവൾക്കോർമ്മവന്നു. കഴിഞ്ഞ കോളറക്കു മണ്ണമടഞ്ഞ രണ്ടു യുവദമ്പതികളുടേതാണവ! ഹമീദിനെപ്പറ്റി ഒരു ചുടുസ്മരണ അവളുടെ തലച്ചോറിൽ ഓടിക്കയറി! അവൾ അവിടെനിന്നും ഓടിമറഞ്ഞു!!

ഒരു ദിവസം രാവിലെ ഐഷുക്കുട്ടി ഒരു വർത്തമാനംകേട്ടു; റങ്കൂണിൽനിന്നു വന്ന ആരോ പറഞ്ഞതായിരുന്നു. "ഹമീദ് റങ്കൂണിൽ ഒരു ബർമ്മക്കാരിയെ വിവാഹംകഴിച്ചിരിക്കുന്നു" അവൾ അതുകേട്ടു കമിഴ്ന്നടിച്ചു നിലത്തു വീണുപോയി! അയിഷുവിന്റെ ആശാസൌധം മറെറാരുവൾ കയ്യേറി താറുമാറാക്കി. അവൾക്കു് ഒന്നും മനസ്സിലാകാതായി! അവളുടെ ജീവിതവള്ളത്തിന്റെ ചുക്കാൻ പൊട്ടിവീണുപോയി! അവൾക്കു ആധിപിടിച്ചു!

അച്ഛൻ മകളുടെ ദീനാവസ്ഥ കണ്ടു ഭയന്നു. വേറെ വല്ലവരെക്കൊണ്ടും അവളെ വിവാഹം കഴിപ്പിക്കുവാൻ ആലോചിച്ചു. പക്ഷെ, സമുദായനിയമത്തിന്റെ ഉരുക്കു ചങ്ങലകൾ പിടിച്ചുകുലുക്കി, പുരോഹിതന്മാർ ഭയപ്പെടുത്തി. "മൊഴി" അങ്ങിനെയൊന്നുണ്ടു്. ഭർത്താവ് അതു കൊടുത്താലെ ഭാര്യക്കു വേറൊരാളെ വിവാഹംകഴിക്കുവാൻ പാടുള്ളു! പക്ഷെ ഇതു പുരുഷന്നുമാത്രം ബാധകമല്ല!

അയാൾ ശപിച്ചു! സമുദായനിയമം . . . . ! അങ്ങിനെതന്നെ അവളും. അവൾ കുറേശ്ശക്കുറേശ്ശയായി അങ്ങിനെ മരിച്ചുകൊണ്ടിരുന്നു. ആ ഗതികെട്ട ജീവിതം അവൾക്കു മടുത്തു. തനിക്കിനി യാതൊന്നുമാശിക്കാനില്ലെന്നു അവൾ തീർച്ചയാക്കി.

അതിനിടയിൽ അവളുടെ അച്ഛൻ മൃതിയടഞ്ഞു. ആ മനോഹരയുവതി ഒരാപൽഗർത്തത്തിലേക്കു താഴുന്നു. പലരും അതിലേക്കു എത്തിനോക്കി! നശിച്ച ആശകൾ!! അവൾക്കു ജീവിച്ചുകൂടെന്നായി. 'മൊഴി'യും ആപല്ലൂരമായ യുവത്വവും അവളുടെ ജീവിതത്തിന്നു വിലങ്ങടിച്ചുനിന്നു. ജീവിതം ഒരുപാതിര നിലാവിലെ ചുടലക്കളംപോലെ അവൾക്കു തോന്നി!

* * *

നീണ്ട വർഷങ്ങൾ ഏഴു കഴിഞ്ഞു. അതൊരു ചൊവ്വാഴ്ചയാണു്. നട്ടുച്ചയായി. മെയിൽവണ്ടി, ആ ഉൾനാടൻ പട്ടണത്തിൽ ഒരു ഞരക്കത്തോടെ വന്നുനിന്നു. യാത്രക്കാർ കുതിച്ചിറങ്ങി. ബർമ്മയിൽനിന്നു വരുന്ന മുഹമ്മദീയർ, വാസസ്ഥലങ്ങളിലേക്കു കെട്ടും

പെട്ടിയുമെടുപ്പിച്ചു കുതിച്ചു. ഐഷുക്കുട്ടി താമസിച്ചു ആ ചെറുമൺകുടിലിന്റെ വരാന്തയിൽ, ഒരു മുഹമ്മദീയ യുവാവു കെട്ടും പെട്ടിയുമെടുപ്പിച്ചു സന്തോഷഭരിതനായി വന്നുകയറി. അതൊക്കെ താഴെ വെപ്പിച്ചു ഒരു പട്ടുറുമാൽകൊണ്ടു കഴുത്തിലെ വിയർപ്പ് ഒപ്പിയെടുത്തു, അവൻ വിളിച്ചു: "ഐഷുക്കുട്ടീ!" സ്നേഹത്തിന്റെ ഒരുറവു പൊട്ടലായിരുന്നു അതു്.

പത്തുവയസ്സു ചെന്ന ഒരു ഗോട്ടിച്ചെറുക്കൻ പുറത്തുവന്നു ചോദിച്ചു: "എന്താ വേണ്ടു?"

അവൻ അമ്പരന്നു: "ഐഷുക്കുട്ടി എവിടെപ്പോയി?"

ചെറുക്കൻ കൈവിരലിന്റെ നഖം കടിച്ചുകൊണ്ടു കുറച്ചുനേരം ചിന്താമഗ്നനായിനിന്നു പറഞ്ഞു: ഹ, ഹ, ഓ, അവളു- അയിഷുക്കുട്ടി?- അവളു മയ്യത്തായിപ്പോയി." അകലത്തൊരേടത്തു ചൂണ്ടിക്കാട്ടിക്കൊണ്ടു അവൻ തുടർന്നു: "അവിടെയുണ്ടു് അവളു!"

ഐഷുക്കുട്ടിയുടെ അന്തിമ വിശ്രമസ്ഥാനമായ ആ 'കബറി'ന്നടുത്തുള്ള കുററിക്കാട്ടിൽനിന്നു ഒരു കുളക്കോഴി നിശ്ശബ്ദതയെ ഭേദിച്ചുകൊണ്ടു 'കൊക്രി'യിട്ടു് പറന്നുപോയി!

---

# ആത്മാർപ്പണം

(അന്നനട)

വിദ്വാൻ, പലയക്കോട്ട് നാരായണമേനോൻ

മുഗൾവംശത്തിന്ന മുഴുത്തിങ്കളായ
ജഗദീശമുഖ്യൻ ജനബന്ധു ബേബർ,
വിചാരഗ്രസ്തനായിരിയ്ക്കയാണതാ
വിശാലമാമൊരു തളത്തിലേകനായ്.
തിരുമുഖത്തേതോ വിചാരവൈവശ്യ-
മിരുളുവീശുന്നു, വിധുവിൽക്കാറുപോൽ.
പ്രഭുത്വസൌഖ്യവുമസുഖംകൊണ്ടകന്നാ-
ത്ഭുതപൂർണ്ണമാം വിധിവിപര്യയം!
മനുജനല്ലങ്കിൽസ്സുഖദുഃഖമാം-
മനുഭവമേതുണ്ടു,ഴൽ തീണ്ടാത്തതായ്!

ഇതാരെചെന്നാ തളത്തിലെവന്നു
നിതാന്തശാന്തനാം പരിവേഷവേഷൻ;!
നബിദേവൻവീണ്ടുമധിരാജശോക_
നിബിഡതനീക്കാനടൽപൂണ്ടുവന്നോ

പിടഞ്ഞെഴുന്നേററാ മഹാതിഥിയെച്ചെ-
ന്നടനെതിരേററാൻ വിനീതനാംഭൂപൻ,
കടലലയിൽപ്പെട്ടവന്നൊരുകര
തടയുകിലുണ്ടാം സമാശ്വാസത്തോടും.

കൃപാർദ്രനാം മുഹമ്മദീയയോഗിയെ-
യുപചാരപൂർവ്വമിരുത്തിമന്നവൻ
കദനവേദന വഴിയുമിമ്മൊഴി
മൃദുസ്വരത്തിലായ് മൊഴിഞ്ഞുസാദരം:—
'മഹാത്മാവേ, ബേബർ മഹാഭാഗ്യവാനെ-
ന്നഹോപുകഴ്ത്തുന്നു സദാ ലോകരെല്ലാം.
അനുഭവമീയെ മറിച്ചായ്ത്തീന്നല്ലോ,
മനുജരിലാരിന്നിവനോളംപാപി!
മുഗിളവംശത്തിൻ സുകൃതക്കൂമ്പാരമെ-
ന്നഖിലസ്വമായ സുതസുധാംശുവെ
പിടിവിടാതൊരു ഗദഗ്രാഹം വന്നു
പിടികൂടിയെന്നായിതളിലാഴ്ത്തുന്നു.
മദീയസാമ്രാജ്യപദവിയ്ക്കാവുന്ന
പ്രതിവിധികളും പ്രതിക്ഷണംചെയ്യും
അടിയ്ക്കടിയ്ക്കയ്യോ വളന്നാരോഗമെൻ-
പൊടിച്ചപുണ്യത്തെക്കെടിച്ചുകാരുന്നു.
അമാനുഷശക്തിയെഴുമങ്ങാണിന്നി
പ്രമാണമിവന്ന വിനഷ്ടമാകുവാൻ.'

ക്ഷിതീശനീവിധം വിധുരമോതവേ
ജിതേന്ദ്രിയനാം യതീന്ദ്രനല്പം
നനഞ്ഞുകണ്ണുകൾ; പരദുഃഖം കണ്ടാൽ
മനമലിയാത്ത മഹാത്മാക്കളുണ്ടോ!,
ക്ഷണനേരം ധ്യാനസ്തിമിതചിത്തനാ-
യുണർന്നപിന്നെയിത്തരം ഗിരംചൊന്നാൻ:-
'കൃപാർദ്രനള്ളാവിൻ നിയോഗമാർക്കുമേ-
യപാകരിയ്ക്കുവാനസാദ്ധ്യമോർക്കനീ.
അവിടുന്നെൻനാവാലരുളിച്ചെയ്യുന്ന
പവിത്രകർത്തവ്യം ഭവൽക്കലഭ്യം.
അതിപ്രതിപത്തി ഭവാനിന്നേതിലാ-
ണതിൻസമർപ്പണം ഗദനിവാരണം'

തെളിഞ്ഞുതന്നുടെ സ്വകർത്തവ്യം, വേഗ—
മുഴിഞ്ഞുവാങ്ങിനാൻ ഗദം സങ്കല്പത്താൽ;
വിഗതരോഗനായ് മകൻ ക്രമാല,ച്ഛൻ
സഗദനുമായോ, നിതാന്താത്ഭുതം!
മകനു സാമ്രാജ്യപദവി നേടിയോ_
സുകൃതിപൂകിനാൻ പരമമാംപദം.

# ടാഗോർ—ഒരു ലോകപൌരൻ

ഏ. കെ. ജെ. തിരുമുൽപ്പാട്

കേവലമൊരു നടനശാലയായ നമ്മുടെ ഈ ലോകത്തിൽ—സർവ്വരുടേയും സ്നേഹത്തിന്നും ബഹുമാനത്തിന്നും പാത്രമായിത്തീരുവാനുള്ള ഭാഗ്യം ചുരുക്കം ചിലർക്കുമാത്രമേ ലഭിച്ചിട്ടുള്ളൂ. ടാഗോർ, അവരിലൊരാളായിരുന്നു. അദ്ദേഹത്തിൻെറ വിയോഗംനിമിത്തം ഭാരതം, തൻെറ യശസ്സിന്നു മാററുകൂട്ടിയിരുന്ന ഒരു ഉത്തമസന്താനത്തേയും ലോകം, അതിലെ ഒരു പൌരാഗ്രണിയേയും നഷ്ടപ്പെടേണ്ടതായി വന്നിരിക്കുന്നു. ഒരുത്തമകവി, ഒരു വിശിഷ്ടകലാകാരൻ, ഒരു തികഞ്ഞ വേദാന്തി, ഒരു യഥാർത്ഥമനുഷ്യൻ—ഈ നിലയിലെല്ലാം അദ്ദേഹം ലോകത്തിലെ തന്നെ ഒരംഗമായിരുന്നു. ശരിയായ ഒരു ലോക ചരിത്രത്തിൽ—അതായത്, ചുരുക്കം ചില രാജാക്കന്മാരുടേയും യോദ്ധാക്കളുടേയും ശണ്ടകളേയും വിഡ്ഢിത്തങ്ങളേയും കുറിച്ചു പ്രതിപാദിക്കുന്ന മുഷിപ്പൻ കഥകളല്ലാതെ, മനുഷ്യസമുദായത്തിൻെറ മാനസികമായ വളർച്ചയും ധീരോദാത്തതയും വിവരിയ്ക്കുന്ന ഒരു ലോകചരിത്രത്തിൽ—അദ്ദേഹത്തിൻെറ നാമം ബഹുമാന്യമായി പരിലസിക്കുകതന്നെ ചെയ്യും.

"ബ്രഹ്മാണ്ഡപ്രപഞ്ചത്തിന്നാത്മീയ നേതാവേ! നീ!
ജന്മവുമാകാരവുമില്ലാതെ വർത്തിയ്ക്കുന്നു!
ഏവരെങ്കിലും തവ ബിംബം ഞാനൊളിപ്പിച്ചീ—
താവോളംമനസ്സിങ്കൽ,—ചലനു മാത്രവുമല്ല,
കേവലം സ്തുതികളാൽ താവകമവർണ്ണ്യമാം
ഭാവവും നിരർത്ഥകമാക്കി ഞാ,—നതുമല്ല,
തീർത്ഥയാത്രകൾചെയ്തും, മറവുമങ്ങയെ നിത്യം
വ്യർത്ഥമായന്വേഷിച്ചു, കണ്ടതില്ലൊരിടത്തും!
ചിത്തസംഭ്രമംമൂലം ചെയ്തുഞാനപരാധങ്ങ—
ളിത്തര, മവയെല്ലാംപൊറുപ്പാൻ തൊഴുന്നു ഞാൻ—"

എന്നു പാടിയ പിതാവിന്നു് പുത്രനായി 1861 മെയ് 7-ാംനു- കല്ക്കത്തയിൽ രവീന്ദ്രനാഥ ടാഗോർ ജനിച്ചു. അനവധി തലമുറകളായിത്തന്നെ, കലയും അതിൻെറ വിവിധവശങ്ങളും കുലസമ്പത്തായി ലഭിച്ചിരുന്ന ഒന്നായിരുന്നു, ടാഗോർ കുടുംബം. രവീന്ദ്രൻെറ സഹോദരന്മാർ കലാനിപുണന്മാരുമായിരുന്നു. അവർക്കിടയിലാണ്, ലോകമാസകലം, തൻെറ പ്രതിഭാവിലാസമാകുന്ന പരിമളംപരത്തിക്കൊണ്ടു് ടാഗോർ കുസുമംവികസിച്ചിരുന്നത്. അദ്ദേഹത്തിൻെറ മുത്തച്ഛൻ ഒരു ധനികനായിരുന്നതിനാൽ, ദ്വാരകാനാഥരാജകുമാരൻ എന്ന പേരിലാണ് അറിയപ്പെട്ടിരുന്നത്. അതിനാൽ, ദുർഗ്ഗയായ ഭാരതഭൂമിയിലെ നിരവധി മഹാന്മാരുടെ പുരോഗമനത്തിന്നു് പ്രതിബന്ധമായി നില്ക്കുന്ന ദാരിദ്ര്യത്തിൻെറ ഭയങ്കരത അദ്ദേഹത്തിന്നറിയേണ്ടിവന്നിട്ടില്ല. ദാരിദ്ര്യത്തിൻെറ അസഹനീയമായ ഊഷ്മാവ് നിമിത്തം മഹനീയങ്ങളായിത്തീരേണ്ട എത്ര എത്ര ജീവിതങ്ങളാണ് മുളയിൽതന്നെ കരിഞ്ഞു പോയിട്ടുള്ളത്? ഇരപിടിയ്ക്കുവാൻ പതിയിരിയ്ക്കുന്ന നായാട്ടുനായ്ക്കളെപ്പോലെ, ദാരിദ്ര്യം, അവരുടെ മനോവികാസത്തിന്നുള്ള സകലകവാടങ്ങളും നിരോധിച്ചിരുന്നു! "ഹേ! ജഗദീശാ! ഞങ്ങൾക്ക് നിത്യഭക്ഷണം തരേണമേ!" എന്ന ദയനീയ രോദനമാണ് അവരുടെ ജീവിതത്തിൽ ആദ്യന്തം കേൾക്കാമായിരുന്നത്. എന്നാൽ ടാഗോർ സ്വതന്ത്രനായിരുന്നു. അദ്ദേഹത്തിൻെറ ഭാഷയിൽ പറയുകയാണെങ്കിൽ, ശബ്ദായമാനമായ ജീവിത ഗഹ്വരത്തിൽനിന്നും സ്വസ്ഥതയാകുന്ന ദൈവദൂതൻ "സന്തോഷിയ്ക്കുക!" എന്ന് ഉച്ചത്തിൽ പറയുന്നത് അദ്ദേഹത്തിന്ന് കേൾക്കുമാറായി. അ

ത്തുപ്രകാരം അദ്ദേഹം സന്തോഷിയ്ക്കുകയും ചെയ്തു. ചുരുക്കം ചിലർമാത്രം ചെയ്തപോലെ, അദ്ദേഹം സൌന്ദര്യം സൃഷ്ടിച്ചു. ഓരോ ബങ്കാളിയും അനവരതം ഗാനംചെയ്തിരുന്ന അദ്ദേഹത്തിൻെറ പദ്യങ്ങളും ഗീതങ്ങളും ആഹ്ലാദം തുള്ളിത്തുളുമ്പുന്ന ഒരു സന്തുഷ്ടഹൃദയത്തിൽനിന്നു പൊട്ടിപ്പുറപ്പെട്ടവയായിരുന്നു.

ടാഗോറിന്ന്, തൻെറ ചിന്താക്രമണം കൊണ്ട് എത്രയും വിശാലമായ ഒരു സാമ്രാജ്യമേധാവിത്വമാണ് കൈവന്നിട്ടുള്ളത്. ശാസ്ത്രം, കല, മതം, മിസ്റ്റിസിസം, ഇവയെല്ലാം അതിലുണ്ട്. എന്നാൽ മനുഷ്യസമുദായത്തിൻെറ അനുഭവമാകുന്ന അസ്ഥിവാരത്തോടുകൂടിയ വേദാന്തമാണ് ആ സാമ്രാജ്യഭരണത്തിന്ന് മാതൃകയാക്കിയെടുത്തിരിക്കുന്നത്. സൂക്ഷ്മദർശിയായ ഏതു വിദ്യാർത്ഥിയ്ക്കും ടാഗോർ കൃതികളുടെ ഏററവും ആകർഷകമായ പ്രത്യേകത, കവിതയും കലയും ശാസ്ത്രവും മതവും ഇടകലർത്തി മനോഹരമായി നെയ്തുകാണിയ്ക്കുവാൻ കഴിയുന്ന അദ്ദേഹത്തിൻെറ കുശാഗ്ര ബുദ്ധിയാണെന്നു കാണാം.

അനേകമായിരം വർഷങ്ങളായി ഭാരതീയ ഹൃദയം അസാധാരണങ്ങളായ അതിൻെറ സഞ്ചാരകഥകളെ — ഉപനിഷത്തുക്കളെ — ആരാഞ്ഞുകൊണ്ടിരുന്ന സാമ്രാജ്യത്തിൽകൂടി അദ്ദേഹത്തിൻെറ കൃതികൾ നമ്മുടെയിടയിൽ ഒരു പുതുസമീരൻെറ പരിമളംപരത്തുന്നു. യക്സ് കിരണ (X-ray) ത്തെക്കാൾ തുളച്ചുകയറുവാൻ ശക്തിയുള്ളതും വസ്തുക്കളുടെ അന്തർഭാഗത്തിലേക്ക് അഗാധമായി ചുഴിഞ്ഞുനോക്കി, "ഏകം സദ്വിപ്രാ ബഹുധാ വദന്തി" എന്നു ഘോഷിക്കത്തക്ക പാടവത്തോടുകൂടിയ ദർശനേന്ദ്രിയമല്ലോ മഹർഷിമാരുടെ ആത്മശക്തിയെ അവ നമ്മുടെ പിടിയിലെത്തിയ്ക്കുകയുംചെയ്യുന്നു. നവീന ഭാരതത്തിൻെറ ഉള്ള് തുറന്നു കാണിയ്ക്കുകയും പ്രാചീനഭാരതസംസ്കാരത്തെ വിപുലീകരിയ്ക്കയും ഒരേ സമയത്തുതന്നെ ചെയ്യുന്നവയാണ് ടാഗോർ കൃതികൾ. എന്നു മാത്രമല്ല, യന്ത്രീകരണത്തിൻെറ ഭീകരതയോടുള്ള തൻെറ പ്രതിഷേധപ്രകടനത്താൽ, നമ്മെ ഇപ്പോൾ ആപൽഘട്ടത്തിൽ എത്തിച്ചിട്ടുള്ള സാങ്കേതികപരിഷ്കാരത്തോട് ഭാരതത്തിന്നുള്ള വെറുപ്പും മടുപ്പും അദ്ദേഹം പ്രതിഫലിപ്പിയ്ക്കുകയും ചെയ്തിരിക്കുന്നു.

സാഹിത്യപരമായും കലാപരമായും ഉള്ള ദാനങ്ങൾക്കുപുറമെ, അദ്ദേഹം ശാന്തിനികേതനത്തിലെ വിശ്വഭാരതി എന്ന മഹാ സ്ഥാപനത്തെ നമുക്കായി വിട്ടുതന്നിരിക്കുന്നു. പലഭാഗങ്ങളിൽകൂടിയും അദ്ദേഹം ശരിയായ വഴിവെട്ടിത്തെളിച്ചിട്ടുണ്ടെങ്കിലും വിദ്യാഭ്യാസത്തിൽ കൂടിയുള്ളതിനെപ്പോലെ ഫലപ്രാപ്തിയുള്ളതായി മററൊന്നുമില്ല. ഈ സർവ്വകലാശാല, തൽസ്ഥാപകൻെറ സർവ്വരാജ്യബോധത്തിൻെറ സ്മാരകമായി പരിലസിയ്ക്കുന്നു.

അദ്ദേഹത്തിൻെറ കൃതികളിൽ ഏതെങ്കിലും ഒന്നിനെപ്പററി പ്രത്യേകം ചൂണ്ടിക്കാണിക്കേണ്ടതായിട്ടില്ല. കാരണം അവയി

ൽ ഏററവും നല്ലതിനെ തിരഞ്ഞെടുക്കുന്നത് അസാദ്ധ്യമാണ്. എന്നാൽ പിതാവിന്റെ പ്രാൎത്ഥനയെ ടാഗോറിന്റെ മഹത്വത്തിന്നാസ്പദമാക്കി കാണിച്ചതിനാൽ തന്റെ കൃതികൾക്കെല്ലാം മാററുകൂട്ടുന്ന പരിപാവനമായ അദ്ദേഹത്തിന്റെ ഒരു ചിന്താശകലത്തിലേക്ക് നമ്മുടെ ശ്രദ്ധ ആനയിക്കാതിരിപ്പാൻ നിവൃത്തിയില്ല.

"Life of my Life, I shall ever try to keep my body pure, knowing that Thou art truth which has kindled the light of reason in my mind;
I shall ever try to drive all evils away from my heart, knowing that Thou hast thy seat in the inmost Shrine of my heart;
And it shall be my endeavour to reveal thee in my actions, knowing it is Thy power gives me strength to act."

സ്വാതന്ത്ര്യത്തിന്നുവേണ്ടിയുള്ള ഇന്ത്യയുടെ ആദ്യപരിശ്രമം കഴിഞ്ഞു് നാലുകൊല്ലങ്ങൾക്ക് ശേഷമാണ് ടാഗോർ ജനിച്ചത്. അവളുടെ സ്വാതന്ത്ര്യഗാനം പാടുവാൻ അദ്ദേഹത്തിന്ന് സംഗതിവന്നില്ല. എന്നാൽ ഇങ്ങിനെ ലോകപ്രസിദ്ധനായ ഒരു മഹാനെ പ്രസവിച്ച സമുദായം വളരെ കാലത്തോളം ബന്ധനത്തിൽ വൎത്തിയ്ക്കുന്നതല്ല. അദ്ദേഹം കെട്ടിപ്പടുക്കുവാനുദ്യമിച്ച ഒരു രാജ്യത്തു ജയിലുകൾക്ക് സ്ഥാനമില്ല. കാരണം സ്വാതന്ത്ര്യമാണ് അതിന്റെ ജീവൻ.

---

# സാഹിത്യത്തിന്റെ കഴിവ്

പി. എം. കുമാരൻനായര്, അരീക്കോട്

അന്യോന്യം ആശയം വിനിമയംചെയ്യുന്നതിന്നു ഉപകരിക്കുന്ന ഒന്നാണ് ഭാഷ. ഭാഷയുടെ അഭാവത്തിൽ ലോകത്തിന്നു ജീവിച്ചുപോരുവാൻ നിവ്വാഹമില്ല. ആദിമദശയിൽ പല ശബ്ദങ്ങളാലും ആംഗ്യങ്ങളാലും ആയിരുന്നു ജീവികൾ തങ്ങളുടെ അന്തർഗ്ഗതങ്ങൾ അന്യോന്യം ഗ്രഹിപ്പിച്ചിരുന്നതു്. കാലം മുന്നോട്ടു നീങ്ങി. പ്രാണികളിൽ പ്രാധാന്യമേറിയ മനുഷ്യന്നു ആശയവിനിമയസൌകര്യാർത്ഥം, ഏതെങ്കിലും തരത്തിൽ ഒരു ഭാഷ നിർമ്മിക്കാതെ തരമില്ലെന്നായി. പരസ്പരം ഇംഗിതം അറിയിക്കുവാൻ മനുഷ്യൻ ഭാഷയും കണ്ടുപിടിച്ചു. അതുമുതൽ മററു ജീവികളിൽനിന്നു പിന്നെയും ഒരുന്നതസ്ഥാനം മനുഷ്യൻ നേടി. പ്രാചീന ഭാഷകൾ, അവയുടെ പരിഷ്കാരഘട്ടത്തെ തരണംചെയ്യുന്നതിന്നുമുമ്പു ഏറെക്കുറെ ഒന്നിനോടൊന്നു സാമ്യംവഹിച്ചിരുന്നുവെന്നതു് പ്രസ്തുത ഊഹത്തെ ബലപ്പെടുത്തുന്നു.

വാമൊഴി മാത്രമേ ആദ്യത്തിൽ മനുഷ്യൻ ശീലിച്ചിരുന്നുള്ളു. കാലം മാറിക്കൊണ്ടിരുന്നു. പ്രകൃതിയുടെ പ്രവൃത്തി മുറക്കു നടന്നുവന്നു. മനുഷ്യന്നു പരിഷ്കാരം ഇനിയും വർദ്ധിപ്പിക്കണമെന്നായി. തങ്ങളുടെ ജീവിതാനുഭവങ്ങളെ പിൻഗാമികൾക്കു പഠിക്കുവാനായി റിക്കാർഡാക്കി സൂക്ഷിക്കേണമെന്ന മോഹം അവനിൽ ജാതമായി. അതിന്റെ ഫലമായി വരമൊഴി ആവിർഭവിച്ചു. അക്ഷരമാല നിർമ്മിതമായി. വ്യാകരണനിയമം എഴുതപ്പെട്ടു. ഭാഷക്കു, സംസാരത്തിൽ ഐകരൂപ്യം ഉണ്ടായി.

ഭാഷ, ക്രമമായി വളർന്നുവന്നു. അപ്പോഴാണ് വിഭിന്ന ശാഖകളും ഉപശാഖകളും ഭാഷയിൽ സ്ഥലം പിടിക്കാൻ ഇടയായതു; പുതിയ രീതികളും ശൈലികളും അതിൽ കടന്നുകൂടാൻ തുടങ്ങിയതു്. ഭാഷയുടെ സർവ്വ ഭാവങ്ങൾക്കുംകൂടി—മനുഷ്യന്റെ ജ്ഞാനരാശിയുടെ കലവറക്ക്—എന്തെങ്കിലും ഒരു പേരു കല്പിച്ചുകൊടുക്കണമെന്ന ഘട്ടമായി. അന്നുതൊട്ടു 'സാഹിത്യം' അരങ്ങേറി. അതിന്റെ പലവിധമായ അഭിനയങ്ങളും, നൃത്തങ്ങളും കണ്ടു മനുഷ്യൻ മയങ്ങി. ഒരിക്കലും സാഹിത്യത്തിന്റെ പിടിയിൽനിന്നു വിട്ടുമാറാൻ നിവൃത്തിയില്ലാതായി. അഥവാ വല്ലവരും ഒഴിഞ്ഞുപോകുന്നതായാൽ, അവനെ അസാധാരണൻ, പരിഷ്കാരവിമുഖൻ, ഇടുങ്ങിയ മനസ്ഥിതിക്കാരൻ എന്നിങ്ങനെ പരിഹസിച്ചു സാധാരണക്കാർ കളിയാക്കാനും ബഹിഷ്കരിക്കാനും തുടങ്ങി.

മററുള്ളതുറകളിലും അഭിവൃദ്ധിപ്പെട്ടുകൊണ്ടുവന്നു മനുഷ്യസമുദായം. ബുദ്ധിയുടെയും മനസ്സിന്റെയും പോക്കനുസരിച്ചു ഉപയോഗപ്രദവും ആനന്ദദായകവുമായ പലതും മനുഷ്യൻ കണ്ടുപിടിച്ചു. അവയ്ക്കു പൊതുവിൽ വിദ്യകളെന്നനാമവും കൊടുത്തു. അന്തഃകരണാംശങ്ങളുടെ പ്രത്യേകതയനുസരിച്ചു ഇവ ശാസ്ത്രവിദ്യകളെന്നും കലാവിദ്യകളെന്നും രണ്ടായി വീണ്ടും തരംതിരിക്കപ്പെട്ടു. ആലോചനാശക്തി, പുതുതായി വല്ലതും കണ്ടുപിടിപ്പാനുള്ള ശക്തി, തുടങ്ങിയവ ശാസ്ത്രവിദ്യകളായും ഭാവനാശക്തി, രസാസ്വാദനശക്തി മുതലായവ കലാവിദ്യകളായും കരുതപ്പെട്ടു. കലാവിദ്യകൾ പിന്നെയും വേർതിരിക്കപ്പെട്ടു. ഉപയോഗമനുസരിച്ചു ഔപയോഗിക കലകളെന്നും ലളിതകലകളെന്നും രണ്ടു ശാഖയായിട്ടാണവ പരിണമിക്കുന്നതു്. ഔപയോഗിക കലകൾ ജീവിതസുഖാനുഭവത്തിന്നു പയുക്തങ്ങളായ ഉപകരണങ്ങൾ സമ്പാദിക്കുവാനും ലളിതകലകൾ ഹൃദയാനന്ദത്തിന്നും മനുഷ്യന്നു സഹായകമാകുന്നു. ഗൃഹനിർമ്മാണം, കൈവേലകൾ ആദിയായവ ഔപയോഗിക കലകളായും, സാഹിത്യം, സംഗീതം, ചിത്രമെഴുത്തു, പ്രതിമാനിർമ്മാണം മുതലായവ ലളിതകലകളായും സങ്കല്പിക്കപ്പെട്ടുവരുന്നു. കലാവിദ്യകൾ എല്ലാംകൂടി അറുപത്തിനാലായാണ് ഭാരതീയർ കണക്കാക്കീട്ടുള്ളതു്. അക്കൂട്ടത്തിൽപെടാത്ത വിദ്യകളൊന്നുംതന്നെയില്ലെന്നു അവർ പറയുന്നു.

ലളിതകലകളിൽ അഗ്രിമസ്ഥാനം സമ്പാദിച്ചതു സാഹിത്യമാണ്. സാഹിത്യത്തിന്നാണ് അതിന്നുള്ള യോഗ്യതയും. ജനസാമാന്യത്തിന്റെ ഹൃദയങ്ങളിൽ അങ്ങോളം കടന്നുചെല്ലുവാൻ സാഹിത്യത്തെപ്പോലെ മറെറാന്നിന്നും കഴിവില്ല. ഏതു കലാവിദ്യയുടെയും ഉത്ഭവത്തിന്നു മൂലകാരണം പ്രകൃതിസൌന്ദര്യമാണ്. പ്രകൃതിസൌന്ദര്യം ആസ്വദിക്കാൻ സാഹിത്യംപോലെ പ്രായോഗികമായ മറെറാരുമാർഗ്ഗമില്ല.

സാഹിത്യം ഒരു വിശിഷ്ടകലയാണെന്ന് ഇത്രയുംകൊണ്ടു സ്ഥാപിക്കപ്പെട്ടു. എന്താണ് കലയുടെ ഉദ്ദേശ്യം, അഥവാ കലയ്ക്കുവല്ല ഉദ്ദേശ്യവുമുണ്ടോ എന്നാണ് നമുക്കറിയേണ്ടതു്. ലോകത്തിലെ പ്രഖ്യാത ചിന്തകന്മാർക്കു വ്യത്യസ്തമായ അഭിപ്രായങ്ങളാണ് കലയെപ്പററിയുള്ളതു്. പ്രസിദ്ധ ചിന്തകനായിരുന്ന പ്ലേറേറാവിന്റെ അഭിപ്രായം 'കല ലൌകികമായ യാതൊരാവശ്യത്തിന്നുംവേണ്ടിയല്ലെന്നാണ്' സോക്രട്ടീസ് അഭിപ്രായപ്പെടുന്നതു്, 'സൌന്ദര്യരൂപമായ നന്മയെ ഉപയോഗയോഗ്യമാക്കിത്തീർക്കുന്നതാണ് കല'

യെന്നത്രെ. അരിസ്റ്റോട്ടൽ എന്ന മഹാന്റെ ഭാഷയിൽ 'കല പ്രകൃതിയുടെ അനുകരണമാകുന്നു.' 'സത്യത്തിൽനിന്നു പുറപ്പെടുന്ന വിളിക്കുള്ള ആത്മാവിന്റെ മറുവിളിയാണ് കല', ഇതാണ് കലയെക്കുറിച്ചു മഹാകവി രവീന്ദ്രനാഥടാഗോർ പ്രസ്താവിക്കുന്നത്.

മഹാനായ ടോൾസ്റ്റോയി പറയുന്നു: 'വിശിഷ്ടങ്ങളും തന്നിക്കനുഭവപ്പെട്ടതുമായ മനോവികാരങ്ങളെ പൂമെയുള്ള ചിന്തകൾവഴിയായി മററുള്ളവരിൽ വ്യാപിപ്പിച്ച് അവർക്കും അവയുടെ അനുഭവം ഉണ്ടാക്കിക്കൊടുപ്പാൻ ചെയ്യുന്ന വ്യാപാരമാണ് കല' എന്ന്. 'ധർമ്മത്തിന്റെ ഭാഗത്തുനിന്ന് അധർമ്മത്തോടെതിർക്കുവാൻ സന്നദ്ധമായ പ്രവൃത്തിശക്തിയെ ഉല്ലാദിപ്പിച്ചാലേ കലയുടെ പ്രേരണാശക്തിക്കു പൂർണ്ണസാഫല്യംവരൂ' എന്നു മറെറാരു ചിന്തകനും പറയുന്നു. കലയും മതവുംതമ്മിൽ ബന്ധമുണ്ടെന്നു തത്വജ്ഞാനികൾ പ്രസ്താവിക്കുന്നു. ഏതായാലും സാഹിത്യം ഉത്തമകലയാണെന്നതിൽ മതഭേദമുണ്ടാകയില്ല.

'കല കലക്കുവേണ്ടി' മാത്രം എന്ന വാദം സാഹിത്യത്തെ സംബന്ധിച്ചേടത്തോളം ചില സന്ദർഭങ്ങളിൽ വകവെച്ചുകൊടുത്തുകൂടാ. വെറും മാനസികാഹ്ലാദത്തിനുവേണ്ടിമാത്രമാണു കലയെങ്കിൽ പ്രകൃതിയുടെ സൌന്ദര്യംമാത്രം നുകരാനാണ് കലയെങ്കിൽ, മനുഷ്യരെ നേർവഴിക്കു നയിക്കുന്നതിൽ അതിപ്രധാനമായ പങ്കു നിർവ്വഹിക്കേണ്ട സാഹിത്യത്തിന്നു വളരെയൊന്നും ചെയ്യുവാൻ സാധിക്കുകയില്ല. ധർമ്മത്തിന്റെ ഭാഗത്തുനിന്നു അധർമ്മത്തോടെതിർക്കുവാൻ കെല്പുള്ള പ്രവൃത്തിശക്തിയെ ജനിപ്പിക്കലാണ് കലയുടെ ഉദ്ദേശ്യമെങ്കിൽ സാഹിത്യത്തെ സംബന്ധിച്ചു അതു തികച്ചും വാസ്തവമായിത്തീരുന്നു. പൂർവ്വകാലം മുതൽക്കേ, നാനാ യുഗങ്ങളിലും, നാനാരാജ്യങ്ങളിലും, സാഹിത്യം ചെയ്തുവന്ന പ്രവൃത്തി അതുതന്നെയായിരുന്നു. ഇനിയും അതേ പ്രവൃത്തി തുടരുകയുംചെയ്യും. റോമിലുള്ള, ക്രൈസ്തവമതാദ്ധ്യക്ഷനായ മാർപാപ്പ അഹങ്കാരംമൂലം, സ്വേച്ഛാപ്രമത്തതയോടെ വെന്നിക്കൊടിനാട്ടുവാൻ തുനിഞ്ഞപ്പോൾ, സാഹിത്യം ആ ശ്രമത്തോടു നേരിട്ടു. യുദ്ധംചെയ്തു മാർപാപ്പയെ പരാജയപ്പെടുത്തി. ഫ്രെഞ്ച് ചക്രവർത്തിമാർ അധികാരദുരകൊണ്ടു മദിച്ചാർത്തു സാധുക്കളെയും നിരപരാധികളെയും മർദ്ദിച്ചുതുടങ്ങി. സാഹിത്യം തലപൊക്കി അധികം ചെല്ലുംമുമ്പെ ചരിത്രപ്രസിദ്ധമായ ഫ്രെഞ്ചു വിപ്ലവം സ്വാതന്ത്ര്യം കരസ്ഥമാക്കി. സാർ ചക്രവർത്തിമാർ ഐശ്വര്യത്തിൽ മഗ്നരായി തങ്ങളെത്തന്നെ മറന്ന്, പ്രജാവലിയുടെ കഷ്ടപ്പാടും സങ്കടവും ശ്രദ്ധിക്കാതായി. അവിടെയും സാഹിത്യം മുന്നോട്ടുവന്നു, സൈബീരിയൻ മഞ്ഞുദേശത്തിലും, കാരാഗൃഹത്തിലും താമസിക്കുന്നവരെ ഉത്തേജിപ്പിച്ച്, വിഖ്യാതമായ 'റഷ്യൻ വിപ്ലവം' സൃഷ്ടിച്ചു. കൊട്ടാരം മണ്ണടിഞ്ഞു. സ്വാർത്ഥികൾ നശിച്ചു. ബോൾഷെവിസം നടപ്പിലായി. അമേരിക്കയിൽ അടിമവ്യാപാരം അതിന്റെ മൂർദ്ധന്യത്തിലെത്തി. ദീനരോദനങ്ങൾ നാടെങ്ങും മുഴങ്ങി. സാഹിത്യം തൂലികയാകുന്ന വാളുമേന്തി പാഞ്ഞണഞ്ഞു. അടിമത്തം അലച്ചു. സാധുജനങ്ങളുടെ കരൾ കുളിർത്തു. ചരിത്രവിദ്യാർത്ഥികൾക്കിതൊന്നും പുത്തരിയല്ല. തൂലികയുടെ അജയ്യമായ ശക്തിയെ അറിയാത്തവർ കേവലം കണ്ണുകാണാത്തവരാണ്; ചെവി കേൾക്കാത്തവരാണ്.

ഒരു കവി, അഥവാ സാഹിത്യകാരൻ ജനസാമാന്യത്തിന്റെ ആദർശമൂർത്തിയാണ്. ഉത്തമസാഹിത്യം ഉത്തമകാവ്യമാണ്. ഗദ്യപദ്യഭേദങ്ങൾ സാഹിത്യത്തിന്നില്ല; കാവ്യങ്ങൾക്കുമില്ല. 'വാക്യം രസാത്മകം കാവ്യം' 'രമണീയാർത്ഥപ്രതിപാദകംശബ്ദം കാവ്യം' എന്നാണ് വിദ്വജ്ജനത്തിന്റെ മതം. ആകർഷകമായ ഗദ്യമായാലും പദ്യമായാലും അതുത്തമസാഹിത്യംതന്നെ. മനുഷ്യസമുദായത്തെ നേർവഴിക്കു നടത്തുവാൻ അതിന്നു സാദ്ധ്യമാകണം. ആനന്ദവും, പ്രകൃതിസൌന്ദര്യം ആസ്വദിപ്പിക്കാനുള്ള കഴിവും അതിലുണ്ടായിരിക്കണം. എന്നാൽ മാത്രമേ അതു സാഹിത്യമാകൂ. അരിസ്റ്റോട്ടലിന്റെ അഭിപ്രായം 'കവിത ജനസമുദായത്തിന്നു നിരുപാധികമായ ആനന്ദം ഉണ്ടാക്കുന്നുണ്ടോ എന്നു നോക്കിവേണം, കാവ്യത്തിന്റെ മേന്മ ഗണിക്കാൻ' എന്നത്രെ. ജനസാമാന്യത്തിന്റെ സംസ്കാരം സാഹിത്യത്തിലൂടെ തികച്ചും പ്രതിഫലിച്ചുകാണാവുന്നതാണ്. സാഹിത്യമില്ലാത്ത ഭാഷ രൂപവതിയായ, ഭിക്ഷക്കാരിയെപ്പോലെയാണ്. സാഹിത്യകാരന്നു തന്റെ ചൊല്പടിക്കു സമുദായത്തെ തുള്ളിക്കളിപ്പിക്കുവാൻ സാധിക്കുന്നു.

സാഹിത്യത്തിന്നു സമുദായത്തിന്റെമേൽ, വമ്പിച്ച സ്വാധീനശക്തിയാണുള്ളതെന്നു ഇതിനാൽ തെളിയുന്നു. ആകർഷകങ്ങളായ വാക്കുകളുടെ ശക്തി സീമയറ്റതാണ്. സമർത്ഥനായ വക്താവിന്നു ശ്രോതാക്കളെയും മിടുക്കനായ എഴുത്തുകാരന്ന്, വായനക്കാരെയും ഹഠാദാകർഷിക്കുവാൻ പ്രയാസം തീരെയില്ല. കുറവന്റെ വശമുള്ള കുരങ്ങിനെപ്പോലെ, സമുദായം അവരെ അനുഗമിക്കും. അതുകൊണ്ടു സാഹിത്യകാരന്മാർ, തങ്ങളുടെ സ്വാധീനശക്തി അഴിച്ചുവിടുമ്പോൾ വളരെ ശ്രദ്ധിക്കേണ്ടതുണ്ട്. തൂലികയുടെ ബലം എന്തെന്നു സദാ ഓർമ്മവെക്കേണ്ടതാണ്. സർവ്വരുടെയും ക്ഷേമത്തിന്നുതകുന്നതും സരളവുമായ രീതിയിലേ പ്രതിപാദനം തുടരാവൂ. 'ശാസ്ത്രങ്ങൾ ചെരിപ്പുകുത്തികൾക്കുപോലും ഗ്രാഹ്യമായിരിക്കണം' എന്ന തത്വവും അവർ ഓർക്കുന്നതു നന്ന്.

സമുദായത്തിന്റെ മേൽ സ്വാധീനം ചെലുത്താൻ സാഹിത്യവിഭാഗത്തിൽ നാടകത്തിന്നുള്ള കഴിവു

ഗണനാതീതമത്രെ. ദൃശ്യകാവ്യങ്ങൾ വളരെ വേഗത്തിൽ കാണികളെ വശീകരിക്കുന്നു. ഷേക്സ്പിയർ മഹാകവി തന്റെ നാടകങ്ങൾവഴി എത്രയെത്ര ജനങ്ങളെ സന്മാർഗ്ഗനിരതരാക്കിത്തീർത്തു? മുൻകാലത്തു നമ്മുടെയിടയിലുണ്ടായിരുന്നതും ഇപ്പോഴും നാമാവശേഷമായിട്ടില്ലാത്തതും ആയ ചമ്പൂഗ്രന്ഥങ്ങളെ സരസമായി നടനംചെയ്തു്, ഫലിതംപറഞ്ഞു രസികന്മാരായ ചാക്യാന്മാർ, രാജാക്കന്മാരുടെയും, പ്രഭുക്കന്മാരുടെയും അനീതികളും അഴിമതികളും ഇല്ലായ്മചെയ്യാൻ വളരെയേറെ സഹായിച്ചിട്ടുണ്ട്. ചാക്യാർകൂത്തിനെ കാലാനുസൃതമായ പരിഷ്കാരങ്ങളോടുകൂടി ഉദ്ധരിക്കാൻ കലാപ്രണയികൾ ശ്രദ്ധിക്കേണ്ടതാണ്.

ഹാസ്യസാഹിത്യത്തിന്നു സമുദായത്തിന്റെ മീതെ, ആജ്ഞ നടത്തുവാൻ സവിശേഷം സാധിക്കും. 'അധർമ്മം, അസത്യം, കാപട്യം മുതലായതുകളോടു വെറുപ്പു ജനിപ്പിച്ചു്, പീഡിതരുടെയും സാധുക്കളുടെയും ദുർബ്ബലരുടെയും നേർക്കു സ്നേഹകാരുണ്യാനുകമ്പകൾ ഉജ്ജീവിപ്പിക്കുന്നവനാണു് യഥാർത്ഥഹാസ്യസാഹിത്യകാരൻ' എന്നത്രെ ചിന്തകനായ 'തേക്കറെ'യുടെ അഭിപ്രായം. വശ്യവചസ്സുകൾക്കു് അധീനരാകാത്തവർ എത്രയോ ദുർല്ലഭമാണ്. അന്യായം കാണുന്നമാത്രയിൽ ഹാസ്യസാഹിത്യകാരൻ തന്റെ പേനയെ ആ വഴിക്കു ചലിപ്പിച്ചു് അതിനെ ഇല്ലായ്മചെയ്യാൻ യഥാശക്തി പരിശ്രമിക്കും. അതു ഫലവത്താകുകയും ചെയ്യും. മലയാളഭാഷാസാഹിത്യത്തിൽകൂടി ഫലിതപൂർവ്വം, ശകകാര്യം നടത്തി എത്രയോ അനീതികളെ ഇല്ലായ്മ ചെയ്യാൻ കുഞ്ചൻനമ്പ്യാർക്കു സാധിച്ചിട്ടുണ്ട്. ഫലിതസാഹിത്യസമ്രാട്ടായ നമ്പ്യാരുടെ പേനയെ അക്കാലത്തു സകലരും ഭയന്നിരുന്നു. തുള്ളലിൽകൂടി, പലരുടെയും ഹൃദയത്തെ അദ്ദേഹം തുള്ളിച്ചു. അന്തരിച്ചുപോയ രാമകൃഷ്ണപിള്ള, കേസരി, ഇ. വി., സഞ്ജയൻ തുടങ്ങിയ സാഹിത്യാഗ്രേസരന്മാരുടെ തൂലികകൾക്കു വിധേയമാവാത്ത ദുർമ്മൂർത്തികൾ അന്നു നാട്ടിലില്ലായിരുന്നു. അത്തരക്കാരുടെ പെട്ടിപൂട്ടിച്ചതും ഈവക തൂലികകൾ തന്നെയത്രെ 'സഞ്ജയന്റെ' പേനത്തുമ്പിൽനിന്നു പുറപ്പെട്ട ശകാരത്താലും അഭിനന്ദനത്താലും നമ്മുടെയിടയിൽ എത്രയോ ജനങ്ങൾ നന്നായിട്ടുണ്ട്. സാഹിത്യത്തിന്നു സമുദായത്തിന്റെ മേൽ വമ്പിച്ച സ്വാധീനശക്തിയുണ്ടെന്നു തെളിയിക്കാനാണ് ഈവക ഉദാഹരണങ്ങൾ ഇവിടെ എടുത്തുകാണിച്ചതു്. വിദേശങ്ങളിലെ അനുഭവവും ഇതുതന്നെ. വോൾട്ടയർ, റൂസ്സോ തുടങ്ങിയ സാഹിത്യകാരന്മാരാണ് ഫ്രഞ്ചുവിപ്ലവത്തിന്റെ കാരണക്കാർ. മേക്സിംഗോർക്കി, ലെനിൻ, ആദിയായി പ്രശസ്തരായ സാഹിത്യകുശലന്മാർ റഷ്യൻജനതയെ പേനയുടെ ചലനം ഒന്നുമാത്രംകൊണ്ടു വിപ്ലവത്തിന്നു അണിനിരത്തി. ഇന്നത്തെ സുപ്രസിദ്ധ സമുദായനേതാക്കന്മാരും, രാഷ്ട്രതന്ത്രപ്രവീണന്മാരും, താന്താങ്ങളുടെ സംഘത്തിന്റെ ഉൽക്കർഷത്തിന്നും വിജയത്തിന്നും പത്രപ്രവർത്തനം അത്യന്താപേക്ഷിതമാണെന്നു കരുതുന്നു. അവർക്കറിയാം വാളിനെക്കാളും തോക്കിനെക്കാളും തൂലികക്കു ശക്തിയുണ്ടെന്ന്.

മനുഷ്യന്റെ സ്വഭാവരൂപവൽക്കരണത്തിനു സാഹിത്യം ആലംബമായിരിക്കുന്നു. 'ഒരുവൻ വായിക്കുന്ന പുസ്തകങ്ങൾ ഇന്നതെന്നറിഞ്ഞാൽ പറയാം അവന്റെ സ്വഭാവം' എന്നു മഹാന്മാർ പറയുന്നു. അശ്ലീലങ്ങളും കാമോദ്ദീപകങ്ങളും ആയ ഗ്രന്ഥങ്ങൾ പാരായണംചെയ്യുക കാരണം മനുഷ്യൻ ദുസ്സ്വഭാവിയായിത്തീരുന്നു. ഉത്തമങ്ങളും ശ്രേഷ്ഠങ്ങളും ആയ കാവ്യങ്ങൾ വായിക്കുന്നവൻ പരമോൽക്കർഷത്തിന്നു പാത്ര

മാകും. മഹത്തുക്കളുടെ ജീവചരിത്രം സാഹിത്യത്തിൽ പ്രധാനസ്ഥാനത്തെ കരസ്ഥമാക്കുന്നുണ്ട്. താദൃശഗ്രന്ഥങ്ങൾമാത്രം വായിച്ചു ഉത്തമപദവീനേടിയ പലരെയും ഇന്നു കാണ്മാൻ സാധിക്കും

സാഹിത്യത്തിന്നു സമുദായത്തിന്റെ മേലുള്ളസ്ഥാനത്തെപ്പററി വിവരിക്കുമ്പോൾ, ജീവൽസാഹിത്യത്തെപ്പററിയും പ്രസ്താവിക്കേണ്ടിയിരിക്കുന്നു Progressive literature' എന്നു അർത്ഥംവരുന്ന ജീവൽസാഹിത്യത്തിന്റെ ആദർശം സമുദായത്തോടു വളരെ അടുത്തു പെരുമാറുകയെന്നുള്ളതാണ്. ചന്ദ്രനേയും, ആമ്പലിനേയുംപററി വർണ്ണിച്ചാൽ മാത്രംപോരെന്നും, അവയുടെ ഭംഗികാണ്മാൻ, എരിയുന്ന വിശപ്പുമൂലം, സാധിക്കാത്ത സാധുവിനെയും, ദീനക്കാരനെയും ലോകത്തിന്നു കാട്ടിക്കൊടുത്തും, അവർക്കും ജീവിക്കുവാനും വളരുവാനും അവകാശമുണ്ടെന്നു വെളിപ്പെടുത്തിയും, അതോടൊപ്പം വായനക്കാരന്നു കരുണയും ആനന്ദവും ഉൽപ്പാദിപ്പിച്ചും കാവ്യങ്ങൾ രചിക്കേണ്ടതാണെന്നും ജീവൽസാഹിത്യകാരന്മാർ വാദിക്കുന്നു. ഇത്തരം സാഹിത്യഗ്രന്ഥങ്ങൾ സമുദായത്തിന്റെ അഭിവൃദ്ധിയോടൊപ്പം നശിച്ചുപോകുമെന്നു എതിരാളികളും വാദിക്കുന്നു. അത്തരക്കാർ സാഹിത്യം എല്ലാകാലത്തും ആസ്വദിക്കത്തക്കവയായിരിക്കണമെന്നു നിഷ്കർഷിക്കുന്നു ഏതായാലും, ജീവൽസാഹിത്യത്തിന്നു സമുദായത്തിൽ എത്രയും സമുന്നതമായ സ്ഥാനമുണ്ടെന്നുള്ളതു് നിർവ്വിവാദമാണ്.

മലയാളസാഹിത്യത്തിൽ സമുദായത്തിന്റെ മേൽ അനശ്വരമായ സ്വാധീനംചെലുത്തിട്ടുള്ള സാഹിത്യകാരന്മാർ വേറെയും ചിലരുണ്ട്. പരേതനായ മഹാകവി കുമാരനാശാൻ അവരിൽ ഒരാളാണ്. ഹിന്ദുമതത്തിലെ അസമത്വങ്ങളെ ദൂരീകരിപ്പാൻ അദ്ദേഹത്തിന്റെ പേനത്തുമ്പിന്നു സാധിച്ചിട്ടുണ്ട്. 'നരനുനരൻ അശുദ്ധവസ്തുപോലും, ധരയിൽനടപ്പതു തീണ്ടലാണുപോലും' എന്ന അദ്ദേഹത്തിന്റെ പദ്യശകലം സമുദായത്തിന്നു ഒരു താക്കീതു് നൽകുന്നു ദുരവസ്ഥ, ചണ്ഡാലഭിക്ഷുകി തുടങ്ങിയ ഖണ്ഡകാവ്യങ്ങൾ അസമത്വം വേരറുപ്പാനുള്ള കോടാലികളാണ്. വള്ളത്തോളും ഉള്ളൂരും അവരവരുടെ പങ്ക് യഥാശക്തി വഹിച്ചിട്ടുണ്ട് സ്വാതന്ത്ര്യസമ്പാദനത്തിന്നായി, സമുദായത്തെ, തയ്യാറാക്കുന്നതിലാണ് വള്ളത്തോൾ കുറെയധികം നിഷ്കർഷിക്കുന്നതു്. അദ്ദേഹത്തിന്റെ 'ഗുരുനാഥൻ', 'പതാകവന്ദനം', 'ചക്രഗാനം' മുതലായ പലതും ജനസാമാന്യത്തെ വിളിച്ചുണർത്തുന്നവയാണ്; ആലസ്യത്തിൽനിന്ന് എഴുന്നേല്പിക്കുന്നവയാണ്.

ചരിത്രം തെളിയിക്കുന്നു അന്നുമിന്നും സാഹിത്യത്തിന്നു സമുദായത്തിന്റെ മേൽ സ്വാധീനമുണ്ടെന്ന്. ദൃശ്യകാവ്യമായാലും ശരി, ശ്രവ്യകാവ്യമായാലും ശരി, പദ്യമായാലും ഗദ്യമായാലും ശരി, ഉത്തമസാഹിത്യം സമുദായത്തെ നേർവഴിയിലൂടെ നടത്തുന്നു. ആപൽകാലങ്ങളിൽ രക്ഷിക്കുന്നു; ശാസിക്കുന്നു. സമുദായത്തിന്റെ കുറങ്ങളും കുറവുകളും തീർക്കുന്നു. ഐക്യം പാലിക്കുന്നു. വളർച്ചയെത്തിയ സാഹിത്യമില്ലെങ്കിൽ സമുദായമില്ല സാമൂഹ്യജീവിതവുമില്ല.

# ഹൈദരബാദിലെ യുദ്ധാനന്തര സംവിധാനം

ബറോഡ, മൈസൂർ, ഹൈദരബാദ് എന്നീ നാട്ടുരാജ്യങ്ങളിൽ റസിഡെണ്ടായിരുന്ന സർ വില്ല്യം ബാർട്ടൻ, കെ. സി. ഐ. ഈ, സി. എസ്. ഐ. ഈ, റോയൽ സൊസൈററി ഓഫ് ആർട്ട്സിലെ ഇന്ത്യാ—ബർമ്മാ വിഭാഗത്തിന്റെ ഒരു യോഗത്തിൽ ചെയ്ത പ്രസംഗത്തിലെ ഒരു ഭാഗമാണു ഞങ്ങൾ താഴെ ഉദ്ധരിക്കുന്നതു്. ഹൈദരബാദിൽ യുദ്ധാനന്തരം നടപ്പാക്കാൻ പോകുന്ന സംവിധാന പദ്ധതിയെപ്പററി സാമാന്യമായൊരു അറിവു അതിൽനിന്നു ലഭിക്കുന്നതാണ്.

ഇന്ത്യയുടെ മൂന്നിലൊന്നു നാട്ടുരാജ്യങ്ങളാണ്. നാട്ടുരാജ്യങ്ങളിലെല്ലാംകൂടി 10 കോടി ജനങ്ങൾ നിവസിക്കുന്നുണ്ട്. ഇന്ത്യയിലാകെ 500-ൽപരം നാട്ടുരാജ്യങ്ങളുണ്ടെങ്കിലും പ്രധാനമായതു 20 മാത്രമാണ്. ബ്രിട്ടീഷ് സിംഹാസനവുമായി സഖ്യമോ കരാറോ വഴിക്കാണു ഈ നാട്ടുരാജ്യങ്ങൾ ബന്ധപ്പെട്ടിരിക്കുന്നതു്. മിക്കവാറും എല്ലാ നാട്ടുരാജ്യങ്ങളിലും പഴയ സമ്പ്രദായത്തിലുള്ള രാജകീയ ഭരണമാണ് ഇന്നും നിലനില്ക്കുന്നതു്. എന്നാൽ കഴിഞ്ഞ 50 - 60 കൊല്ലങ്ങൾക്കിടയിലായി പ്രധാനപ്പെട്ട ചില നാട്ടുരാജ്യങ്ങളിൽ ബ്രിട്ടീഷിന്ത്യയിലേതിനു തുല്യമായ ഭരണപരിഷ്ക്കാരം നടപ്പാക്കിയിട്ടുണ്ട്. ഭരണത്തിൽ പ്രജകളെ ഭാഗഭാക്കാക്കുന്ന കാര്യത്തിൽ അടുത്തകാലത്തു ആ രാജ്യങ്ങൾ ഒട്ടധികം പുരോഗമിച്ചിട്ടുമുണ്ട്.

ഇന്ത്യൻ നാട്ടുരാജ്യങ്ങളുടെ കൂട്ടത്തിൽ മുന്നിട്ടുനില്ക്കുന്നതു ഹൈദരബാദാകുന്നു. 82,000 ചതുരശ്രമൈൽ വിസ്താരമുള്ള ഈ രാജ്യത്തു ഒന്നേമുക്കാൽ കോടി ജനങ്ങൾ നിവസിച്ചു വരുന്നു. അവരിൽ ഭൂരിപക്ഷം ഹിന്ദുക്കളാണ്. ബ്രിട്ടീഷിന്ത്യയിലേതിനോടു കിടനില്ക്കുന്ന നവീന സമ്പ്രദായത്തിലാണ് ഇവിടെ ഭരണം നടത്തുന്നതു്. പ്രാപ്തിയിലും പ്രാഭവത്തിലും പാരമ്പര്യത്തെ നിലനിറുത്തിപ്പോരുന്ന ഒരൊന്നാംതരം സിവിൽ സർവ്വീസുണ്ടിവിടെ. ഹിന്ദുക്കളും മുസ്ലിംകളുമായ ഇവിടത്തെ പ്രഭുവർഗ്ഗം അസ്സലായി വിദ്യാഭ്യാസം സിദ്ധിച്ചവരാണ്. മദ്ധ്യതരക്കാരും ക്രമമായി വളർന്നുവരുന്നു. ഹൈദരബാദിന്നു അഭിമാനം കൊള്ളാവുന്ന ഒരു യൂനിവേർസിററിയുണ്ട്. പ്രാഥമിക വിദ്യാഭ്യാസം സൗജന്യമാണ്. ആയിരം നിവാസികളുള്ള ഏതൊരു ഗ്രാമത്തിന്നും ഒരു വിദ്യാലയം സ്ഥാപിച്ചുകൊടുക്കാനുള്ള പദ്ധതി ഗവർമ്മെണ്ട് അംഗീകരിച്ചിരിക്കുന്നു.

ഇവിടത്തെ സാമ്പത്തികനില വളരെ ഉറച്ചതാണ്. നികുതി തുലോം തുച്ഛവും. ആദായനികുതി അശേഷമില്ല. കസ്റ്റംസ്, എക്സൈസ്, കരനികുതി, റെയിൽവെ എന്നിവയാണ് ധനാഗമനത്തിനുള്ള പ്രധാന മാർഗ്ഗങ്ങൾ. അനേക സംവത്സരങ്ങളായിട്ടു ബഡ്ജററിൽ പണം ജാസ്തിയാണ്. അതെല്ലാം അഭിവൃദ്ധ്യുന്മുഖമായ പദ്ധതികൾക്കായി വിനിയോഗിക്കുകയും ചെയ്യുന്നു. ഹൈദരബാദിന്നു സ്വന്തമായ ഒരു നാണയമുണ്ട്. ചെമ്പുനാണയങ്ങളും വെള്ളിനാണയങ്ങളും നോട്ടുകളും സ്വന്തമായിത്തന്നെ വിതരണം ചെയ്യുന്നു. കറൻസി സംബന്ധിച്ച കാര്യങ്ങൾ നടത്തുന്നതിന്നായി ഈയിടെ ഒരു സ്റ്റെയിററുബേങ്ക് സ്ഥാപിച്ചിട്ടുണ്ട്. ട്രഷറി ബില്ലുകളും വിതരണം ചെയ്യപ്പെടുന്നുണ്ട്. മൊത്തത്തിൽ പറകയാണെങ്കിൽ പൊതുസമ്പൽക്കാര്യം ഏററവും നവീനമായ രീതിയിലാണ് നടക്കുന്നതു്.

സ്റ്റേയിററിന്റെ സാമ്പത്തിക ജീവൻ നാട്ടിൻപുറത്താണ് കേന്ദ്രീകരിച്ചിരിക്കുന്നത്. യുദ്ധത്തിന്നുമുമ്പ് വ്യവസായം ഇവിടെ പേരിന്നുമാത്രമേ ഉണ്ടായിരുന്നുള്ളൂ. ചുരുങ്ങിയതോതിൽ സിമന്റുനിർമ്മാണം നടന്നിരുന്നു ഏതാനും വസ്ത്രനിർമ്മാണ ശാലകളും കൈത്തൊഴിൽ ശാലകളും പ്രവർത്തിച്ചിരുന്നു. കല്ക്കരി ഖനികൾ ധാരാളമുണ്ടായിരുന്നെങ്കിലും അവയിൽനിന്ന് ഉൽപാദിപ്പിച്ചിരുന്ന കല്ക്കരി മേത്തരമായിരുന്നില്ല. ഈയിടെവരെ ബ്രിട്ടീഷു കമ്പനികളാണ് അവ നടത്തിയിരുന്നത്. ഉൽപാദനം അഭിവൃദ്ധിപ്പെടുത്താനുള്ള ഉദ്ദേശ്യത്തോടെ ഇപ്പോൾ അവ ഗവൺമെണ്ട് വിലയ്ക്കെടുത്തിരിക്കയാണ്. കല്ക്കരിഖനികളുടെ പരിസരത്തിൽ ഇരിമ്പയിരു കുഴിച്ചെടുക്കാനുള്ള ഭൂമിയുണ്ട്. സ്റ്റേയിററിൽ മുമ്പു സ്വർണ്ണഖനികളുണ്ടായിരുന്നു. വിദ്യുച്ഛക്തിയുടെ സഹായത്തോടുകൂടി അവയിൽ വീണ്ടും പ്രവർത്തനം തുടങ്ങാൻ തീർച്ചപ്പെടുത്തിയിരിക്കുന്നു. മാർബിൾ, ചുണ്ണാമ്പുകല്ലു, തീക്കല്ലു എന്നിവയും ഇവിടത്തെ ഭൂമിയിൽനിന്നു കുഴിച്ചെടുക്കാൻ സാധിക്കുന്നതാണ്.

യുദ്ധം ആരംഭിച്ചതോടുകൂടി ഹൈദരബാദു ഗവൺമെണ്ട്, സ്റ്റേയിററിന്റെ ഉൽപാദനം മുഴുവൻ ചക്രവർത്തിയുടെ ഇഷ്ടംപോലെ ഉപയോഗിക്കാനായി അടിയറവെച്ചു. സ്റ്റേയിററിലെ സൈനികബലം 7000-ത്തിൽനിന്നു 12000 ആയി വർദ്ധിപ്പിച്ചു. അതിൽനിന്നു 8 യൂണിററുകൾ ഇപ്പോൾ സ്റ്റേയിററിന്നു പുറത്തു പ്രവർത്തിച്ചു വരുകയാണ്. അവരുടെ എല്ലാ ചെലവുകളും വഹിക്കുന്നത് ഹൈദരബാദു ഗവൺമെണ്ടു തന്നെയാണ്. ഹൈദരബാദു ഗവൺമെണ്ടു ഇന്ത്യാഗവൺമെണ്ടിന്നു യുദ്ധക്കടമായി 4 കോടി പവൻ കൊടുത്തിട്ടുണ്ട്. ഇതിന്നുംപുറമെ ആർ. ഏ. എഫിന്നു രണ്ടു സ്ക്വാഡ്രനും ഇന്ത്യൻ നാവികസേനയ്ക്കു ഒരു കോർവെട്ടും നൈസാം നൽകിയിരിക്കുന്നു. സ്റ്റേയിററിലെ വ്യവസായങ്ങൾ യുദ്ധാവശ്യത്തെ മുൻനിറുത്തിയാണ് നടത്തുന്നത്. സ്വകാര്യവ്യവസായങ്ങൾക്കു പ്രോത്സാഹനം നൽകാനായി ഒരു വ്യവസായ സഹകരണ സംഘടന ഏർപ്പെടുത്തിയിരിക്കുന്നു. വൻകിട വ്യവസായങ്ങളിൽ ഗവൺമെണ്ടും മുതലിറക്കിയിട്ടുണ്ട്. യുദ്ധത്തിന്നാവശ്യമായ പല സാധനങ്ങളും അവയിൽ നിർമ്മിച്ചു വരുന്നു. മേൽപറഞ്ഞ പദ്ധതിയനുസരിച്ചു അനവധി തൊഴിൽശാലകൾ ഇപ്പോൾ സ്റ്റേയിററിൽ പ്രവർത്തിച്ചു വരുന്നുണ്ടു. ആൾവിൻ മെററൽവർക്സ്, ഹൈദരബാദ് സ്റ്റാർച്ച്പ്രോഡക്ട്സ്, ഹൈദരബാദ് കെമിക്കൽ ഫെർട്ടിലൈസേർസ് എന്നിവ അവയിൽ പ്രാധാന്യമർഹിക്കുന്നു. റയിൽവെ വർക്ഷാപ്പുകളും നാണയനിർമ്മാണ ശാലയുംകൂടെ യുദ്ധസാമഗ്രികൾ തയ്യാറാക്കുന്നതിൽ വ്യാപരിച്ചിരിക്കുകയാണ്. ഇപ്പോൾ ഒരു ആയുധനിർമ്മാണശാല ആരംഭിച്ചിട്ടുണ്ട് അതിലും സൈനികപ്രധാനമായ പല വസ്തുക്കളും ഉണ്ടാക്കിവരുന്നുണ്ട്. ഭക്ഷണസാധനങ്ങളുടെ ഉൽപാദനവും ഹൈദരബാദിൽ ക്രമാതീതമായി വർദ്ധിപ്പിച്ചിരിക്കുന്നു. നാണയപ്പെരുപ്പത്തിന്നെതിരായി സമരം ചെയ്യുന്നതിൽ ഇന്ത്യാഗവൺമെണ്ടിനെ ഹൈദരബാദ് കണക്കിലേറെ സഹായിച്ചിട്ടുണ്ട് ചെറു ചെറു സംഖ്യകൾകൂടി നിക്ഷേപിക്കാൻ ജനങ്ങളെ പ്രോത്സാഹിപ്പിച്ചിരിക്കുന്നു. സ്റ്റേയിററു സ്വന്തംനിലയിൽ 2½ശതമാനം മാത്രം പലിശയുള്ള 7കോടിപവന്റെ ഒരു കടമെടുപ്പു നടത്തുകയുണ്ടായി. ആദായനികുതിക്കു പകരമായി നിർബ്ബന്ധനിക്ഷേപനിയമം നടപ്പിലാക്കി. കൊല്ലത്തിൽ 350 പവൻ ആദായമുള്ള ഏതൊരാളും ഗവൺമെണ്ടു കടമെടുപ്പിൽ നിക്ഷേപംചെയ്യാൻ ആ നിയമപ്രകാരം നിർബ്ബന്ധിതനായിത്തീരുന്നു.

യുദ്ധത്തിന്നുമുമ്പു സ്റ്റെയിററു ബഡ്ജററു 80 ലക്ഷംപവനായിരുന്നതു ഇപ്പോൾ 130 ലക്ഷമായി വൎദ്ധിച്ചിരിക്കുന്നു. എന്നാൽ അധികാരായ നികുതിയൊഴികെ മററു യാതൊരു തരത്തിലുള്ള നികുതിവൎദ്ധനവും കൂടാതെയാണു ഈ ബഡ്ജററ് വൎദ്ധനയെന്നതു പ്രസ്താവ്യമത്രെ. സ്റ്റെയിററുറയിൽവെയുമായി സംഘടിപ്പിച്ച ഒരു വിമാനസൎവ്വീസു നടത്താനായി ഒരു വിമാനത്താവളം ഉണ്ടാക്കിയിട്ടുണ്ടു്. അതിപ്പോൾ ഇന്ത്യൻ വിമാനസേനയിലെ പൈലററുമാൎക്കു പരിശീലനം നൽകാനായി ഉപയോഗിച്ചു വരുകയാണ്. അനേകമായിരം മെക്കാനിക്കുകളും മോട്ടോർഡ്രൈവർമാരും സ്റ്റെയിററിൽനിന്നു പരിശീലനം നേടി ഇന്ത്യൻ സൈന്യത്തിൽ ചേൎന്നിട്ടുണ്ടു. യുദ്ധസേവനത്തിൽ ബ്രിട്ടീഷ്കോമൺവെൽത്തിനോടുള്ള ഭക്തി ഹൈദരബാദു ഗവൎമ്മെണ്ടു് നിസ്തുല്യമായ നിലയിൽ പ്രകാശിപ്പിച്ചിരിക്കുന്നു.

യുദ്ധപരിശ്രമത്തോടുകൂടി നാട്ടിന്റെ സ്ഥിതി ഉയൎത്തികൊണ്ടുവരുവാനും സ്റ്റെയിററു അത്യദ്ധ്വാനം ചെയ്യുന്നുണ്ടു്. സാമാന്യജനങ്ങളുടെ ജീവിതത്തോതു ഉയൎത്തുക, എല്ലാവൎക്കും തൊഴിലുണ്ടാക്കിക്കൊടുക്കുക എന്നീ ലക്ഷ്യത്തെ മുൻനിറുത്തിയാണു സ്റ്റെയിററു പ്രവൎത്തിക്കുന്നതു്. യുദ്ധം സംബന്ധിച്ചു സ്റ്റെയിററു സഹായത്തോടുകൂടി ആരംഭിച്ച സീർപൂർ കടലാസ്സുനിൎമ്മാണശാലയിൽ പ്രതിവൎഷം 5000 ടൺ കടലാസ്സുണ്ടാക്കിവരുന്നു. ഇന്നത്തെ കമ്മിക്കമ്പോളത്തിന്നു അതെത്രത്തോളം ഉപകാരമായിട്ടുണ്ടെന്നു് പറയാതെതന്നെ അറിയാവുന്നതാണ്. കൂടാതെ സിഗരററു, എണ്ണ, സോപ്പു മുതലായവ നിൎമ്മിക്കുന്ന ശാലകളും ഇവിടെ പ്രവൎത്തിച്ചുവരുന്നുണ്ടു്.

കൃഷി അഭിവൃദ്ധിപ്പെടുത്തുന്ന കാൎയ്യത്തിലും സ്റ്റെയിററു ഗണ്യമായ ശ്രദ്ധ ചെലുത്തിവരുന്നുണ്ടു്. നാട്ടിൻപുറത്തിന്റെ വളൎച്ചകൂടാതെ രാജ്യത്തെ വ്യവസായം വൎദ്ധിപ്പിക്കാൻ സാദ്ധ്യമല്ലെന്നു ഭരണാധികാരികൾ മനസ്സിലാക്കിയിട്ടുണ്ടു്. അതുകൊണ്ടു്, ആവണക്കു്, നിലക്കടല, കരിമ്പു് മുതലായതു കൃഷിചെയ്യാൻ പ്രോത്സാഹനം നൽകിവരുന്നു. കന്നുകാലി വളൎത്തലിലും വളനിൎമ്മാണത്തിലുംകൂടി ഗവൎമ്മെണ്ടിന്റെ ശ്രദ്ധ പതിഞ്ഞിട്ടുണ്ടു്.

രാസവളങ്ങൾ നിൎമ്മിക്കുന്നതിന്നു ധാരാളമായി വിദ്യുച്ഛക്തി ആവശ്യമാണ്. അതുപോലെത്തന്നെ ഗ്രാമങ്ങളിലെ വ്യവസായാഭിവൃദ്ധിക്കും മികച്ചതോതിലുള്ള വിദ്യുച്ഛക്തികൂടിയേകഴിയൂ. ജല സംഭരണങ്ങളിൽനിന്നു വിദ്യുച്ഛക്തി ഉൽപാദിപ്പിക്കാനുള്ള സാദ്ധ്യത ഹൈദരബാദിന്നു സ്വാഭാവികമായിത്തന്നെയുണ്ടു്. കൃഷി-വ്യവസായ വൎദ്ധനയ്ക്കായി വിദ്യുച്ഛക്തി ഉല്പാദിപ്പിച്ചു വിതരണം ചെയ്യുകയെന്നതു ഗവൎമ്മെണ്ടിന്റെ പദ്ധതിയിൽ ഉൾപ്പെടുത്തിയിരിക്കുന്നു 220 ലക്ഷം പവൻ ചെലവുചെയ്തു നൈസാംസാഗറിൽ ഒരു ഹൈഡ്രോ എലക്ട്രിക്ക് പ്ലാൻറ് സ്ഥാപിക്കാൻ ഗവൎമ്മെണ്ടു തീൎച്ചപ്പെടുത്തിയിരിക്കുന്നു. ആ അണക്കെട്ടിൽ നിന്നു 260,000 ഏക്കർ ഭൂമിയിൽ ജലസേചനം ചെയ്യാൻ സാധിക്കുന്നതാണ്. തുംഗഭദ്രയിൽ നിൎമ്മിക്കാൻ നിൎമ്മിക്കാൻ നിശ്ചയിച്ചിട്ടുള്ള അണക്കെട്ടുകൊണ്ടു 80000 ഏക്കർ ഭൂമിയും ഗോദാവരി അണക്കെട്ടുകൊണ്ടു 10 ലക്ഷം ഏക്കർ ഭൂമിയും നനയ്ക്കാൻ സാധിക്കും. ഒടുവിൽ പറഞ്ഞ 2 അണക്കെട്ടുകളിൽനിന്നു യഥാക്രമം 100000 Kw-ഉം 50000 Kw-ഉം വിദ്യുച്ഛക്തിയും ഉൽപാദിപ്പിക്കാവുന്നതാണ്. പ്രസ്തുത പദ്ധതിയനുസരിച്ചു 20 ലക്ഷത്തോളം ഏക്ര സ്ഥലത്തു ജലസേചനംചെയ്വാൻ സാധിക്കുമെന്നതു നാട്ടിന്നു അസാധാരണമായ ഒരു നേട്ടമാകുന്നു.

# മുഹർറമുൽ-ഹറാം.

വളപട്ടണം, പി. അബ്ദുല്ല ഉർദ്ദുമുൻഷി

'ഹിജ്റാവർഷം' എന്ന പേരിനാൽ അറിയപ്പെടുന്ന, മുസ്ലിംകളുടെ അബ്ദം മുഹർറമാസം മുതല്ക്കാണു് ആരംഭിക്കുന്നതു്. ഇതരസമുദായങ്ങളിലെ പുതുവർഷത്തിന്റെ ആരംഭം, ചില പ്രത്യേക സംഭവങ്ങളെ സൂചിപ്പിക്കുന്നതു പോലെതന്നെ, ഹിജ്റ നബി തിരുമേനിയുടെ പലായനകാലം മുതല്ക്കാരംഭിക്കുന്നു. അവിടുത്തെ പലായനസംഭവത്തിന്റെ സ്മരണ മുസ്ലിംകളിൽ പുതുക്കപ്പെടുന്നുവെന്നുള്ളതാണു് ആ മാസത്തിന്റെ പ്രത്യേകത. ആ സംഭവം ഇസ്ലാം ചരിത്രത്തിലെ ഏററവും പ്രാധാന്യം അർഹിക്കുന്ന ഒന്നാണു്. സത്യത്തെ മാർഗ്ഗദർശകമാക്കുകയും, അതിനെ ഉൽഘോഷിക്കുകയും ചെയ്യുന്നവർ, സ്വദേശീയർക്കൂടി വൈരികളായിച്ചമയുകയും, വിസ്തീർണ്ണമായ ഭൂലോകം അവർക്കു കുടുസ്സായി പരിണമിക്കുകയും ചെയ്യുമെന്നും, അത്തരം ഘട്ടങ്ങളിൽ പലായനം ചെയ്യേണ്ടതാണെന്നുമുള്ള ഒരു പാഠം നമുക്കു അതിൽനിന്നു ലഭ്യമാകും. ദൈവമാർഗ്ഗത്തിൽ തനിയ്ക്കു ഏററവും പ്രിയപ്പെട്ട വസ്തു ബലിയർപ്പിക്കാനൊരുങ്ങി നബി കൈവരിച്ച ആ 'ഹിജ്റ'യോടുകൂടി, ഇസ്ലാംമതത്തിന്റെ വിജയദശ ആരംഭിക്കുകയായി.

ആ പ്രവാചകശ്രേഷ്ഠൻ ഈ പരിശുദ്ധമാസത്തിന്നു ഒട്ടധികം മേന്മകൾ കല്പിച്ചിട്ടുണ്ടു്. അവിടന്നു മുഹർറത്തിന്റെ ആദ്യത്തെ പത്തുദിവസങ്ങളിൽ അധികമായി നമസ്കരിക്കുകയും, വ്രതമനുഷ്ഠിക്കുകയും ചെയ്തിരുന്നു ഈ വിശുദ്ധമാസത്തിലാണു് ഹസ്രത്ത് ആദമിന്റെ പശ്ചാത്താപം സ്വീകരിക്കപ്പെട്ടതെന്നും നീൽനദിയിൽവച്ചു മൂസാനബിയുടെ ശത്രുവായ 'ഫിർഔൻ' മുക്കിക്കൊല്ലപ്പെട്ടതെന്നും ഹസ്രത്ത് മൂസായ്ക്കു വമ്പിച്ച വിജയം കൈവന്നതെന്നും ഒരു പ്രസംഗത്തിൽ തിരുമേനി പറഞ്ഞിരിക്കുന്നു

എന്നാൽ ഈ മാസത്തിന്റെ മഹനീയമായ ചരിത്രം ഹിജ്റ 61-ാം വർഷത്തിൽ, ഫുറാത്ത് നദയുടെ പശ്ചിമതീരത്തുള്ള, കർബലാ മൈതാനത്തിൽവച്ചു നടന്ന ദാരുണമായ ഒരു സംഭവത്തെയാണു് പ്രത്യേകിച്ചും അവലംബമാക്കിട്ടുള്ളതു് അതു് മതസംരക്ഷണത്തിൽ, സത്യത്തിന്റെയും നീതിയുടെയും പ്രഘോഷണത്തിൽ, നബിയുടെ കുടുംബം, ക്ഷുൽപിപാസാദികൾ സഹിച്ചുകൊണ്ടു സമരം നടത്തി രക്തസാക്ഷികളായിത്തീരുകയും, സ്വാഭിമാനത്തിന്റെയും ധീരതയുടെയും ഉന്നതാദർശത്തിന്റെയും അങ്ങേഅററത്തെ ത്യാഗമനസ്ഥിതിയുടെയും മാതൃക ലോകസമക്ഷം സമർപ്പിക്കുകയും ചെയ്തു, അഖിലലോകങ്ങളെയും ആവേശം കൊള്ളിക്കുന്ന ഒരു മഹാസംഭവമാണു്.

ഇസ്ലാമിന്റെ സിദ്ധാന്തങ്ങൾക്കും ഭരണക്രമങ്ങൾക്കും വിരുദ്ധമായി അമീർമുആവിയ, തന്റെ ജീവിതകാലത്തുതന്നെ, പുത്രൻ യസീദിനെ പ്രതിനിധിയായി നിശ്ചയിച്ചു. മുആവിയ, നിര്യാണമടഞ്ഞതപ്പോൾ, യസീദ് നിർബ്ബന്ധപൂർവ്വം മുസ്ലിംകളോട് ബൈഅത്ത് വാങ്ങാൻ തുടങ്ങി. മഹാ അക്രമിയും, സുഖലോലുപനും, ദുർമ്മാർഗ്ഗിയുമായ യസീദ, ഖിലാഫത്തുപോലുള്ള മഹനീയവും ഉന്നതവുമായ സ്ഥാനത്തിന്നു ഒരു വിധത്തിലും അർഹനല്ലാത്തതിനാൽ പ്രവാചക

പരത്രനായ ഹസ്രത്ത് ഇമാംഹുസൈൻ അയാളെ ഖലീഫയായി സ്വീകരിക്കുന്നതിൽ വിസമ്മതം പ്രകടിപ്പിച്ചു.

ഇമാംസാഹിബിൻെറ സൽഭാവമാണ്, തൻെറ സ്ഥാനാർത്ഥിത്വത്തിന്ന വലിയ പ്രതിബന്ധമായി സ്ഥിതിചെയ്യുന്നതെന്ന മനസ്സിലാക്കിയ യസീദ്, അദ്ദേഹത്തെ കൊലപ്പെടുത്തുവാനാലോചിച്ചുകൊണ്ടിരിക്കുമ്പോൾ തങ്ങളെ യസീദിൻെറ അക്രമങ്ങളിൽനിന്നും രക്ഷിപ്പാനായി കൂഫയിൽവന്ന താമസിക്കേണമെന്നും, തങ്ങൾ അദ്ദേഹത്തിൻെറ കൈയിൽ 'ബൈഅത്ത്' ചെയ്യാനൊരുക്കമാണെന്നും, തദ്ദേശവാസികൾ ഹസ്രത്ത് ഇമാംഹുസൈനെ അറിയിച്ചു. ഇമാംസാഹിബ് ഏതദ്വിഷയകമായി മക്കയിലെ ഭേദപ്പെട്ടവരോട് കൂടിയാലോചന നടത്തിയതിൽ കൂഫയിൽ പോകുന്നതിനെക്കുറിച്ചു അവർവിരോധിക്കുകയും, കൂഫക്കാരുടെ അപേക്ഷ സ്വീകരിക്കരുതെന്നഭിപ്രായപ്പെടുകയും ചെയ്തു. കൂഫയാത്ര അപകടം പിടിച്ചതാണെന്ന തനിയ്ക്കു പൂർണ്ണബോദ്ധ്യമായിരുന്നുവെങ്കിൽകൂടി, സമുദായസേവനം, നീതിപരിപാലനം, മതസംരക്ഷണം എന്നിവ തൻെറ ജീവിതത്തിൻെറ പരമലക്ഷ്യമാകയാൽ, യസീദിൻെറ അഴിമതികളോട് മല്ലിടാനായി സ്ത്രീകളും, കുട്ടികളുമടക്കം 72 അനുചരന്മാരോടുകൂടി ആ പുണ്യപുരുഷൻ പുറപ്പെടുകതന്നെ ചെയ്തു. മാർഗ്ഗമദ്ധ്യത്തിൽ യസീദിൻെറ സൈന്യങ്ങൾ അദ്ദേഹത്തെ വളയുകയും, യസീദിനെ ഖലീഫയായി സ്വീകരിപ്പാനാവശ്യപ്പെടുകയുമുണ്ടായി. കലഹമുണ്ടാവാതിരിപ്പാനായി ആ സമാധാനപ്രിയൻ അവരുടെ മുമ്പാകെ ചില നിർദ്ദേശങ്ങൾ സമർപ്പിച്ചു. തന്നെ മക്കയിലേയ്ക്കു തിരിച്ചുപോവാൻ അനുവദിക്കുകയോ, തൻെറ വാദമുഖങ്ങളെ അറിയിപ്പാനായി യസീദുമായി ഒരഭിമുഖസംഭാഷണത്തിന്ന സൌകര്യപ്പെടുത്തുകയോ, അതുമല്ലെങ്കിൽ ഏതെങ്കിലും ഭാഗത്ത് തൻെറ യാത്ര തുടരുവാൻ സമ്മതിക്കുകയോ ചെയ്യേണമെന്നായിരുന്ന ആ നിർദ്ദേശങ്ങൾ. എത്രയും നീതിപൂർവ്വമായ ഈ അപേക്ഷ യസീദിൻെറ ആളുകൾ ചെവക്കൊണ്ടില്ല. അവസാനം തൻെറ പിതൃവ്യൻെറ മതത്തെ അധർമ്മത്തിൽനിന്ന രക്ഷിക്കുക, സത്യത്തെ ഉന്നതിപ്പെടുത്തുക, ധർമ്മംപുലർത്തുക, നീതി പരിപാലിക്കുക എന്നീ കാര്യങ്ങൾക്കായി എതിർപക്ഷത്തോട് എതിരിടുവാൻതന്നെ അദ്ദേഹമുറച്ചു. തൻെറ പ്രാണനെ ബലിയർപ്പിപ്പാൻ ആ പുണ്യപുമാൻ ബദ്ധകങ്കണനായി. ശത്രുസൈന്യങ്ങൾ ഹുറാത്ത് വളഞ്ഞു. ആ പുണ്യപുരുഷന്ന വെള്ളം നിരോധിച്ചു. അത്യുഷ്ണകാലമായിരുന്നു; എന്നിട്ടും യഥാർത്ഥമായ ആ ദൈവദാസന്മാർ മൂന്നുദിവസം വരെ, ഒരു തുള്ളി ജലം കുടിക്കാതെ സമരം ചെയ്തുകൊണ്ടിരിക്കുകയും, ഓരോരുത്തരായി രക്തസാക്ഷികളാകുകയും ചെയ്തു! ഒടുവിൽ മുഹർറം 10-ാംനു- ഹസ്രത്ത് അലിയുടെയും ഹസ്രത്ത് ഫാത്തിമയുടെയും സന്താനവും മുഹമ്മദ്നബിയുടെ പേരക്കുട്ടിയുമായ ഹസ്രത്ത് ഇമാംഹുസൈനും ത്യാഗത്തിൻെറ ബലിപീഠത്തിൽ അർപ്പിതനായി!

മുസ്ലിംകളെ! ചിന്തിക്കുക! എത്ര ഹൃദയഭേദകമായൊരു സംഭവം! ഏതൊരു മോഹനദേഹത്തെ റസൂൽ തിരുമേനി തൻെറ മടിത്തടത്തിൽവച്ചു ലാളിച്ചോമനിച്ചിരുന്നുവോ, ഏതൊരു കൊച്ചുബാലനെ വാത്സല്യത്തോടും പ്രേമത്തോടുംകൂടി ചുംബനം ചെയ്തിരുന്നുവോ, ആ അനർഘ സമ്പത്തു ഇന്നുപുരണ്ടു — രക്തപങ്കിലമായി കർബലാ മൈതാനത്തിൽ വീണുകിടക്കുന്നു! ശത്രുവർഗ്ഗം ആ പുണ്യശ്ലോകൻെറ തല കൊയ്തെടുത്തിരിക്കുന്നു!

അതിദാരുണവും, ഭയങ്കരവുമായ ഈ സംഭവം അടക്കവയ്യാത്ത വ്യസനത്തോടും, സീമാതീതമായ മനോവേദനയോടും കൂടിയല്ലാതെ ആർക്കും സ്മരിക്കുവാൻ സാധിക്കുകയില്ല. എന്നാലും അതോടൊപ്പംതന്നെ സന്തോഷത്തിന്റെയും, അഭിമാനത്തിന്റെയും ഒരു സന്ദേശം ഇതിൽ അടങ്ങിയിട്ടുണ്ടെന്നുള്ളതിനെ വിസ്മരിച്ചുകൂടാ. എന്തെന്നാൽ സത്യത്തെ സഹായിക്കുന്നതിൽ മരണത്തെ കളിയായി കരുതുകയും, കഠിനതകളേയും വിഷമതകളേയും സസന്തോഷം സ്വാഗതംചെയ്യുകയുമാണ് ഒരു മുസൽമാന്റെ കൃത്യമെന്നു ഈ സംഭവം പഠിപ്പിക്കുന്നു. ഹസ്രത്ത് ഹുസൈൻ ആണെങ്കിൽ നബിയുടെ പേരക്കുട്ടിയെന്ന നിലയ്ക്കു സത്യത്തെ ഉയർത്തുവാനായി ത്യാഗത്തിന്റെയും, ആത്മാർപ്പണത്തിന്റെയും മാതൃക പഠിപ്പിക്കാൻ എല്ലാവരേക്കാൾ അധികം ഉത്തരവാദപ്പെട്ട ആളാണല്ലോ? ആ സ്ഥിതിക്കു, അദ്ദേഹം തന്റെ കർത്തവ്യം യഥാവിധി നിർവ്വഹിച്ചുവെന്ന സംഗതി, ലോകമുസ്ലിംകൾക്കു അതിയായ സന്തോഷത്തിന്നും അഭിമാനത്തിന്നും കാരണമായിരിക്കേണ്ടതാണ്. സത്യത്തിന്നും ആദർശത്തിന്നുംവേണ്ടി ജീവത്യാഗം ചെയ്യുന്നവർക്കു ദൈവസന്നിധിയിൽ ഉന്നതമായ സ്ഥാനങ്ങളാണുള്ളത്. "സത്യമാർഗ്ഗത്തിൽ കൊല്ലപ്പെട്ടവരെ മൃതന്മാരാണെന്നു പറയരുത്. നിങ്ങൾക്കു അവരുടെ ജീവിതം മനസ്സിലാക്കാൻ സാധിക്കുന്നില്ലെങ്കിൽകൂടി, യഥാർത്ഥത്തിൽ അവർ ജീവിച്ചിരിക്കുന്നവർ തന്നെയാണു" എന്നാണ് അല്ലാഹു പറയുന്നത്. അപ്രകാരം ഹസ്രത്ത ഹുസൈൻ രക്തസാക്ഷിയായി എന്നെന്നേക്കുമായി ജീവിച്ചിരിക്കുന്നു. ലോകമുള്ളിടത്തോളം കാലം, കീർത്തി നിലനിൽത്താൻ പോരുന്ന ഒരു മഹാത്യാഗമാണ് അദ്ദേഹം ചെയ്തിട്ടുള്ളത്.

ഹസ്രത്ത് ഇമാം അദ്ദേഹത്തിന്റെ കടമ നിർവ്വഹിച്ചു. എന്നാൽ അദ്ദേഹത്തിന്റെ അനന്തരഗാമികളാണെന്നു അവകാശപ്പെടുന്ന നാം എത്രത്തോളം നമ്മുടെ കർത്തവ്യം പാലിക്കുന്നുണ്ടെന്നും അദ്ദേഹത്തിന്റെ പാദങ്ങളെ പിൻപറ്റുന്നുണ്ടെന്നും ഈ സന്ദർഭത്തിൽ ചിന്തിക്കേണ്ടിയിരിക്കുന്നു. ഹസ്രത്ത് ഹുസൈൻ ധീരനും ശൂരനുമായിരുന്നു. എന്നാൽ മഹാന്മാരുടെയും, ധീരന്മാരുടെയും സ്മരണ കൊടിക്കൂറകളെക്കൊണ്ടും നേർച്ചകളെക്കൊണ്ടുമാണോ നിലനിറുത്തേണ്ടത്? നർത്തകന്മാരുടെയും വേഷച്ഛന്നന്മാരുടെയും ചൊല്ലിയാട്ടങ്ങളാലാണോ അവരെ അനുസ്മരിക്കേണ്ടത്? കേവലം അശക്തന്മാരെപ്പോലെ സദസ്സുകളിൽവെച്ചു അലമുറ കൂട്ടുന്നതിനാലാണോ അവരോടുള്ള സ്നേഹബഹുമാനം പ്രകാശിപ്പിക്കേണ്ടത്? രക്തസാക്ഷിത്വം വരിച്ച പുണ്യാത്മാക്കളുടെ ഭാര്യമാരിൽനിന്നോ ബന്ധുമിത്രാദികളിൽനിന്നോ, കണ്ണുനീർത്തുള്ളി വീഴാത്ത സ്ഥിതിയിൽ, അവരുടെ സ്മരണക്കായി ഇത്തരം ഏടാകൂടങ്ങൾ പ്രവർത്തിക്കുന്നതിന്റെ ഔചിത്യമെന്താണ്? അതവർക്കു തന്നെ ഒരപമാനവും, നമ്മുടെ അഭിമാനത്തിന്നും അന്തസ്സിന്നും ഒരു കളങ്കവുമാണ്. നാം നമ്മുടെ കർമ്മങ്ങളെ നന്നാക്കിത്തീർക്കുകയും നമ്മിൽത്തന്നെ ഒരു ഹുസൈനെ സൃഷ്ടിക്കുകയും ഒരു മുസൽമാന്നു യോജ്യമായ വികാരവിചാരങ്ങൾ ഉളവാക്കുകയും, സത്യത്തിന്നുവേണ്ടി മരിക്കാനുള്ള സന്നദ്ധത പ്രകടിപ്പിക്കുകയുമാണ് ചെയ്യേണ്ടത്. നമ്മെയും, ഹസ്രത്ത് ഹുസൈനെപ്പോലുള്ള യഥാർത്ഥസേവകന്മാരും നിഷ്കാമകർമ്മികളും ധീരചിത്തന്മാരുമാക്കിത്തീർപ്പാൻ ജഗന്നിയന്താവോട് പ്രാർത്ഥിക്കുന്നതിന്നു ഈ സ്മരണ നമുക്കു പ്രയോജനപ്പെടുമാറാകട്ടെ !

---

# അറേറാമിക്ക് മാഹാത്മ്യം

(ലോകാവലോകി)

“ഉള്ളതിന്റെ ഉള്ളിലുണ്ട് ഉള്ളതായൊരുള്ളത്” എന്ന ആദ്ധ്യാത്മിക പ്രസംഗകന്മാർ പ്രസംഗിക്കുന്നതിന്റെ ഗൂഢാത്ഥം ഇപ്പോഴാണ് മനസ്സിലാകുന്നത്. മനുഷ്യന്റെ നഗ്നമായ ദൃഷ്ടിക്ക് വിഷയീഭവിക്കുവാൻപോലും അസാദ്ധ്യമായ വിധം അത്ര ചെറുതായ പ്രപഞ്ചാംശത്തിൽ—പരമാണുവിൽ—ഇംഗ്ലീഷിൽ “ആററം” എന്നു പറയുന്നതിൽ—അനന്തമായ ശക്തി ലയിച്ചുകിടക്കുന്നുണ്ടെന്നു ജപ്പാനിലെ രണ്ടു നഗരങ്ങൾ വെറും ഓരോ ആററംബോമ്പിട്ടു ചുട്ടുപൊട്ടിച്ചു കരിച്ചു ഭസ്മമാക്കിയതോടുകൂടി ഇഹലോകവാസികൾക്ക് മാത്രമല്ലാ, പരലോകത്തിൽ വല്ലവരും ഈ ആഗോളയുദ്ധത്തിന്റെ തീയും പുകയുംകൊണ്ടു ശ്വാസംമുട്ടി മരിക്കാതെ ബാക്കിയുണ്ടെങ്കിൽ, അവർക്ക് കൂടി മനസ്സിലായികഴിഞ്ഞിരിക്കുന്നു. പരമാണുവെ ഭേദിച്ചു അതിലുള്ള അനന്തമായ ശക്തി വെളിക്കു കൊണ്ടുവരുവാനായിരുന്നു ശാസ്ത്രജ്ഞന്മാർ ഇതുവരെ വിഷമിച്ചിരുന്നത്. ഇപ്പോൾ അതു സാധിച്ചിരിക്കുന്നു. അതോടുകൂടി ഒരു അറേറാമിക്ക് യുഗംതന്നെ ആരംഭിച്ചിരിക്കുന്നു. ആററംശക്തികൊണ്ടുലോകം ആകെ അട്ടിമറിക്കുവാൻ തന്നെപ്രയാസമില്ലെന്നാണ് അവരുടെ അഭിപ്രായം. ഓരോവസ്തുവുംഓരോ രൂപംകൈക്കൊള്ളുന്നതു പരമാണുക്കളുടെ ഓരോരൂപത്തിലുള്ള സംയോജനംകൊണ്ടാണെന്നും, ഓരോന്നിന്റെ ഘടനയുംമാററി മറെറാരുവിധത്തിൽ ഘടിപ്പിച്ചാൽ ഇഷ്ടമുള്ളവസ്തു നിർമ്മിക്കാം എന്നും വന്നിരിക്കുന്നു. ചെമ്പു സ്വർണ്ണമാക്കുന്നതു ഈതത്ത്വത്തെ അടിസ്ഥാനപ്പെടുത്തിയാണെന്ന് മദിരാശിയിലെ ആയുർവ്വേദഗവേഷണശാല ഡയറക്ടർ, ഡോക്ടർ എ. ലക്ഷ്മീപതി പ്രസ്താവിച്ചിരിക്കുന്നു.

## ഭാരതീയർ മുമ്പുതന്നെ മനസ്സിലാക്കിയിരുന്നുവെന്ന്:—

ഡാക്ടർ ലക്ഷ്മീപതി ഈ തത്ത്വം പതഞ്ജലിയുടെ “യോഗസൂത്ര”ത്തിൽ പ്രതിപാദിച്ചിരിക്കുന്നുവെന്നു ചൂണ്ടിക്കാണിക്കുന്നു. എന്നാൽ പാശ്ചാത്യശാസ്ത്രജ്ഞന്മാരെപ്പോലെ അതു ബാഹ്യോപാധികൾകൊണ്ട്-അതായതു ലോഹവും രാസദ്രവ്യങ്ങളും കൊണ്ടെന്നുമല്ല നിർവ്വഹിക്കുന്നതു, യോഗികളുടെ മനശ്ശക്തികൊണ്ടു മാത്രമാണ്. ഭീമവരത്തിൽ ഒരുനാട്ടുവൈദ്യന്റെ അടുക്കൽവന്ന ഒരു യോഗി ഒരു ചെമ്പുകമ്പി തനിസ്വർണ്ണമായി മാററിയതും, കാശിയിൽവെച്ചു കുറച്ചുകൊല്ലംമുമ്പ് മറെറാരുയോഗി ഒരുകഷണം ചെങ്കല്ലെടുത്തു ഒരു പോലീസ്സ് ആഫീസ്സർ നോക്കിനിൽക്കേ വെയിലത്തുകാണിച്ചു ജപിച്ചു രത്നമായി മാററിയതും പ്രത്യക്ഷോദാഹരണങ്ങളായി അദ്ദേഹം ഉദ്ധരിക്കുന്നു. ആററംബോമ്പ് പുറപ്പെടുന്നതിനു മുമ്പുതന്നെ ഇതുഇന്ത്യയിൽ നടന്നിരിക്കുന്നു. ഇതെല്ലാം കേൾക്കുമ്പോൾ പുരാണങ്ങളിൽ കാണുന്ന ഋഷീശ്വരന്മാരുടെ അത്ഭുതകൃത്യങ്ങൾ ഒട്ടുംതന്നെ അവിശ്വസനീയമായി തോന്നുന്നില്ല. മനുഷ്യൻ കല്ലായും കല്ലു മനുഷ്യനായും മാറിയതിലൊന്നും അതിശയം കാണുന്നില്ല. ആഗ്നേയാസ്ത്രവും, വരുണാസ്ത്രവും ബ്രഹ്മാസ്ത്രവും എല്ലാം എന്തുകൊണ്ടു വാസ്തവമായിക്കൂടാ?

### ഭൂമിയെ നരകമോ സ്വൎഗ്ഗമോ ആക്കാം:—

ഇപ്രകാരം നോക്കുമ്പോൾ ഭൂമിയെ നരകമോ സ്വൎഗ്ഗമോ ആക്കുവാൻ സാദ്ധ്യതയുള്ള ഒന്നാണു് അറ്റോമിക്ക് ശക്തി എന്നു വ്യക്തമാവുന്നു. നമ്മുടെ ചക്രവൎത്തി ഒക്ടോബർ 25-ാംനു- ലണ്ടനിൽവെച്ചു ശാസ്ത്രജ്ഞന്മാരുടെ ഒരു യോഗത്തിൽ പ്രസംഗിച്ചപ്പോൾ ലോകസമാധാനം സ്ഥാപിക്കുവാനും ജനങ്ങളുടെ ജീവിതത്തോതു ഉയൎത്തുവാനും രാജ്യഭരണകൎത്താക്കന്മാർ ഈ ശക്തിയെ ഉപയോഗപ്പെടുത്തുവാനായി അഭ്യൎത്ഥിച്ചു. അഭ്യൎത്ഥിക്കുവാൻ കാരണമുണ്ടു. യുദ്ധത്തിൽ ജയിച്ച രാഷ്ട്രങ്ങൾ അറ്റോമിക്ക് ശക്തിയുടെ ഗവേഷണകാൎയ്യത്തിൽ ബദ്ധശ്രദ്ധരായിരിക്കയാണു്. ഇതിൽ ഒരു മത്സരംതന്നെ നടക്കുകയാണു്. അഞ്ചോ പത്തോ കോടി പവൻ ചെലവുചെയ്യാൻ തയ്യാറാണെങ്കിൽ ഇതു ആക്കം ഉണ്ടാക്കുവാൻ സാദ്ധ്യമാണെന്നു ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു. അങ്ങിനെ പ്രധാന രാഷ്ട്രങ്ങൾക്കു ഇതു കരഗതമായാൽ, നശീകരണത്തിനു ഉപയോഗിക്കയാണെങ്കിൽ ലോകം മുടിഞ്ഞുപോകുമെന്നുള്ളതു തീൎച്ചയാണു്. (നാഗസകിയിൽ ബോമ്പിട്ട ലെഫ്ടനൻട് ചാൾസ് ലെവി തനിക്കു ഇനി വൈമാനികജോലിതന്നെ വേണ്ടെന്നു പശ്ചാത്താപപൂൎവ്വം തീരുമാനിച്ചിരിക്കുന്നുവത്രെ.) നേരെ മറിച്ചു നിൎമ്മാണാവശ്യങ്ങൾക്കു ഉപയോഗപ്പെടുത്തുകയാണെങ്കിൽ ഒരു പുതിയ ലോകംതന്നെ സൃഷ്ടിക്കുവാൻ സാദ്ധ്യമാണുതാനും.

### സഹാറാ മരുഭൂമിയെ പൂന്തോട്ടമാക്കാം:—

സഹാറാ മരുഭൂമിയിൽ കുഴിച്ചു വെള്ളം ഉണ്ടാക്കുന്നതിനുവേണ്ടി ഒരു ആറ്റം ബോമ്പിന്നാവശ്യമായ അറ്റോമിക്കു ശക്തി ഉപയോഗപ്പെടുത്തുകയാണെങ്കിൽ 1000 ച. നാഴിക സ്ഥലങ്ങൾ മനോഹരമായ തോട്ടമായി മാറുവാൻ കഴിയുമെന്നു ഒരു ശാസ്ത്രജ്ഞൻ അഭിപ്രായപ്പെട്ടിരിക്കുന്നു. ഫ്രഞ്ചുഗവൺമെണ്ടിനാൽ നിയമിതമായ ആറ്റംഗവേഷണസമിതി ഇവിടെവെച്ചു പരീക്ഷണങ്ങൾ നടത്തുവാൻ ഇടയുണ്ടെന്നറിയുന്നു.

### പൂഴിസ്ഥലം സ്ഫടികത്തട്ടായി മാറുന്നു:—

മെക്സിക്കോവിൽ നടത്തിയ ആറ്റം ബോമ്പിന്റെ പരീക്ഷണഫലമായി അവിടെ ഒരു സാസറിന്റെ ആകൃതിയിൽ 25 അടി കുഴിയും അരമൈൽ വ്യാസവും ഉള്ള ഒരു വലിയ സ്ഫടികപാത്രം ഉണ്ടായിത്തീൎന്നുവത്രെ. അതായതു പൊട്ടിത്തെറിക്കലിന്റെ ശക്തിനിമിത്തം ഒരു വലിയ കുഴി ഉണ്ടാവുകയും മിതെയുള്ള പൂഴി $\frac{1}{4}$" വണ്ണത്തിൽ ഉരുകി ഉറച്ചു സ്ഫടികമായിത്തീരുകയുംചെയ്തു.

### മണിക്കൂറിൽ 3000 നാഴികയോടുന്ന വണ്ടി:—

അറ്റോമിക്ക് ശക്തി ഉപയോഗിച്ചു ഇന്നത്തേതിനേക്കാളും എത്രയോ ചുരുങ്ങിയ ചെലവിന്മേൽ വിദ്യുച്ഛക്തി ഉണ്ടാക്കാവുന്നതാണ്. കൽക്കരി വാഹനാവശ്യത്തിന്നു തീരെ വേണ്ടെന്നു വരുന്നതാം. ഒരു റാത്തൽ കൽക്കരിയിൽനിന്നുണ്ടാക്കാവുന്നതിനേക്കാൾ 15,000,000 ഇരട്ടി വിദ്യുച്ഛക്തി ഒരു റാത്തൽ യുറേനിയത്തിൽനിന്നുളവാക്കാമെന്നു, ആറ്റംബോമ്പു നിൎമ്മാണസംഘത്തിലെ ബ്രിട്ടീഷ് വിഭാഗത്തിന്റെ തലവനായ പ്രൊഫ: എം. ഒലിഫൻട് പ്രസ്താവിച്ചിരിക്കുന്നു. ഇത്രയും ശക്തികൊണ്ടു ഒരു കാർ 12,000,00 നാഴിക ഓടിക്കാമത്രെ. ഇങ്ങിനെ ആറ്റംശക്തി ഉപയോഗിച്ചു ഓടുന്ന വണ്ടി മണിക്കൂറിൽ 3000 നാഴിക ഓടുന്നതാണ്. അതായതു ബോമ്പെയിൽ

നിന്നു കൽക്കത്തയിലേക്കു ഒരു മണിക്കൂറിൽ എത്താം. അമേരിക്കയിലെ ഗവേഷണശാലാ ചീഫ എഞ്ചിനീയർ മി റാംഫ ലൂക്കാസ് ഉരുക്കും രസവും അറ്റോമിക്ക് ശക്തികൊണ്ടു കൂട്ടിക്കലർത്തി അതുകൊണ്ടുണ്ടാക്കുന്ന എലക്ട്രോണിക്ക് ശക്തി ഉണ്ടാക്കുവാനുള്ള പെയിറ്റൻ്റ് അവകാശം 1935ൽ തന്നെ വാങ്ങിയിരുന്നു. ഇതുപയോഗിച്ചു അറ്റോമിക്ക് റെയിൽവേ ഇഞ്ചിൻ അടുത്തുണ്ടാക്കുന്നതാണെന്നു അദ്ദേഹം പ്രസ്താവിച്ചിരിക്കുന്നു. ഒരു കോപ്പ രസത്തിലെ പരമാണുക്കളെ ഭേദിച്ചുണ്ടാക്കുന്ന ശക്തികൊണ്ടു 120 വാഗൺ അടങ്ങിയ ഒരു വണ്ടി 45 പ്രാവശ്യം ന്യൂയോർക്ക് മുതൽ സാൻഫ്രൻസിസ്കോവരെ അങ്ങോട്ടുമിങ്ങോട്ടും ഓടിക്കാമെന്നു അദ്ദേഹം പറയുന്നു. 8 റാത്തൽ യൂറേനിയത്തിൽ 6,300 ടൺ മോട്ടോർ എണ്ണയിലടങ്ങിയ ശക്തി അടങ്ങിട്ടുണ്ടെന്നു "ഭാവിനിർമ്മിക്കുന്ന മനുഷ്യൻ" എന്ന തൻ്റെ ബുക്കിൽ ബ്രൂസ് ബ്ലിമെൻ പ്രസ്താവിക്കുന്നു. ½ റാത്തൽ യുറേനിയംകൊണ്ടു 386,000 ടൺ മഞ്ഞുകട്ട ഉരുക്കിത്തിളപ്പിക്കാമത്രെ. ഇപ്രകാരം ഒരു പൈൻ്റ് വെള്ളം അറ്റോമിക്ക് ശക്തികൊണ്ടു തിളപ്പിച്ചു അതിൻ്റെ ആവി ശക്തി ഉപയോഗപ്പെടുത്തുകയാണെങ്കിൽ ഒരു വലിയ കപ്പൽ അത്‌ലാന്തിക്ക് സമുദ്രത്തിൽ അക്കരെയ്ക്കും ഇക്കരെയ്ക്കും ഓടിക്കാമത്രെ. ഏതായാലും രണ്ടുകൊല്ലംകൊണ്ടു അമേരിക്കയിൽ അറ്റോമിക്ക് എഞ്ചിനുകൾ ഉണ്ടാവും. ആറ്റം ഭേദിക്കുവാൻ യുറേനിയംതന്നെ വേണമെന്നില്ല. ഏതെങ്കിലും ഒരു വസ്തു മതിയെന്നാണ് ഇപ്പോൾ ശാസ്ത്രജ്ഞന്മാർ പറയുന്നതു.

## കൃത്രിമമായി റേഡിയം ഉണ്ടാക്കുന്നു:—

അർബുദം എന്ന വ്യാധിക്ക് ചികിത്സിക്കുവാൻ ഉപയോഗിക്കുന്ന റേഡിയം വളരെ വില പിടിച്ച ഒന്നാണ്. ലോകത്തിലാകെ ഒരു ടെന്നീസ് ബോളിൻ്റെ വലുപ്പത്തിൽ മാത്രമെ അതുള്ളൂ. എന്നാൽ പരമാണു ഭേദക തത്വപ്രകാരം കൃത്രിമ റേഡിയം നിർമ്മിക്കാമെന്നു വന്നിരിക്കുന്നു. ഏതു വസ്തുവിനും റേഡിയത്തിൻ്റെ ശക്തിയുളവാക്കാം. ഭക്ഷണാംശത്തെ റേഡിയംചേതനയുള്ളതാക്കി സുഖക്കേടുകൾ മാറ്റാവുന്നതാണ്. തൊണ്ടയിലുള്ള തൈറോയിഡ് ഗ്രന്ഥിയിൽ ഒരു മാംസപിണ്ഡം വളരുകയാണെങ്കിൽ, നമ്മുടെ ഭക്ഷണത്തിലെ 'അയഡിൻ' എന്ന അംശം ആ ഗ്രന്ഥിയിലേക്ക് പോകുന്നതാകയാൽ ആ അംശത്തിനു റേഡിയംശക്തിയുളവാക്കി രോഗിക്ക് ഭക്ഷണം കൊടുക്കുകയാണെങ്കിൽ "റേഡിയം സൂചി" കൊണ്ടെന്നപോലെ അതു ഭേദപ്പെടുന്നതാണ്.

## 100 കൊല്ലത്തേക്കു ജീവിപ്പിക്കാൻ:—

ഒരു കായകല്പത്തിൻ്റെ ഫലംകൂടി അറ്റോമിക്ക് ശക്തിക്കുണ്ടാകുവാൻ ചിക്കാഗോ സർവ്വകലാശാലയിലെ ശാസ്ത്രജ്ഞന്മാർ പരിശ്രമിച്ചുവരുന്നുണ്ട്. അവർക്ക് സാധിച്ചിട്ടുള്ള ചില കണ്ടുപിടുത്തങ്ങൾവഴക്ക് പരിശ്രമിക്കുകയാണെങ്കിൽ ആരോഗ്യമുള്ള സ്ത്രീപുരുഷന്മാർക്ക് 100 കൊല്ലത്തേക്കു ജീവിച്ചിരിക്കുവാൻ സാദ്ധ്യമാക്കാം എന്നാണ് അവരുടെ വിശ്വാസം. അഹോ! അറ്റോമിക്കിൻ്റെ മാഹാത്മ്യം അവർണ്ണനീയംതന്നെ!



# ബാലപംക്തി

# ബസൂസ് യുദ്ധം

(തൂലിക)

പ്രിയപ്പെട്ട കുട്ടികളെ!

അറബികൾ പണ്ടേ യുദ്ധപ്രിയന്മാരാണ്. നിസ്സാരസംഗതികൾക്കായി വഴക്കിടുകയും യുദ്ധംചെയ്യുകയും അവരുടെ പതിവായിരുന്നു. രണ്ടും മൂന്നും തലമുറകൾവരെ നീണ്ടുനിന്ന യുദ്ധങ്ങൾകൂടി അവർ നടത്തിയിട്ടുണ്ട്. മുഹമ്മദുനബിയുടെ ജനനത്തിന്നു ഒരു നൂററാണ്ടു മുമ്പു നടന്നതും ചരിത്രത്തിൽ രേഖപ്പെടുത്തപ്പെട്ടിട്ടുള്ളതുമായ ബസൂസ് യുദ്ധത്തെപ്പററിയാണ് ഇന്നു തൂലിക നിങ്ങളോടു പ്രസംഗിക്കാൻ വിചാരിക്കുന്നതു്.

ക്രിസ്തുവിന്നുശേഷം 5-ാം നൂററാണ്ടിന്റെ അവസാനത്തിൽ അറബിരാജ്യത്തിന്റെ തെക്കുപടിഞ്ഞാറൻ പ്രദേശത്തു കലീബിബ്നുറബീഅ് എന്നു പേരായ ഒരു പ്രമാണി താമസിക്കുന്നുണ്ടായിരുന്നു. തഗലബിബ്നുവായിൽ ഗോത്രത്തിന്റെ തലവനാണദ്ദേഹം. അദ്ദേഹം വിവാഹം ചെയ്തിരുന്നതു ബക്കറിബ്നുവായിൽ ഗോത്രത്തിൽനിന്നുള്ള മുർറത്തിന്റെ മകൾ ജലീലയെയാണ്. കലീബിന്നു ജസ്സാസ് എന്നു പേരായ ഒരു അളിയനുണ്ട്. ജസ്സാസിന്റെ വീട്ടിൽ അയാളുടെ അമ്മായി പാർക്കുന്നുണ്ടായിരുന്നു. ബസൂസ് എന്നാണ് ആ സ്ത്രീയുടെ പേര്. ബസൂസിനെ കാണ്മാനായി ദൂരദേശത്തുനിന്നു സഅദ് എന്നു പേരായ ഒരാൾ അവിടെ വന്നു. അയാൾക്കു സറാബ് എന്നു വിളിക്കപ്പെടുന്ന ഒരു ഒട്ടകമുണ്ട്. ജസ്സാസിന്റെ ഒട്ടകങ്ങളോടുകൂടി അതും മേച്ചിൽസ്ഥലത്തു പോയ്ക്കൊണ്ടിരുന്നു.

ഒരു ദിവസം കലീബ് ഒരു വൃക്ഷത്തിന്റെ ചുവട്ടിൽകൂടി പോവുകയായിരുന്നപ്പോൾ ഒരു പക്ഷി വൃക്ഷശാഖയിലിരുന്നു കളകളംചെയ്തുകൊണ്ടിരുന്നു. ആ പക്ഷി ആ മരത്തിന്മേൽ കൂടുകെട്ടി മുട്ടയിട്ടിരുന്നതു അയാൾ കാണുകയുംചെയ്തു. അയാൾ പക്ഷിയെ നോക്കി പറഞ്ഞു:—"നീ ഭയപ്പെടേണ്ട; ഞാൻ നിന്നെ രക്ഷിക്കുന്നതാണ്."

പിറേറന്നും കലീബു ആ വഴിക്കു വന്നു. അപ്പോൾ പക്ഷിയുടെ മുട്ടകളിലൊന്നു താഴെ ചവിട്ടിപ്പൊട്ടിച്ച നിലയിൽ കിടക്കുന്നതായും പക്ഷി മുകളിലിരുന്നു വിലാപം പൊഴിക്കുന്നതായും കണ്ടു അദ്ദേഹം കോപാകുലനായി. അദ്ദേഹത്തിന്റെ കണ്ണുകൾ ചുവന്നു. അടുത്തുതന്നെ സഅദിന്റെ ഒട്ടകം മേയുന്നുണ്ടായിരുന്നു. ആ ഒട്ടകമായിരിക്കും പക്ഷിയുടെ മുട്ട ചവിട്ടിയുടച്ചതെന്നു ഊഹിച്ച് ജസ്സാസിനെ വിളിച്ചു അയാൾ പറഞ്ഞു:—"സഅദിന്റെ ഒട്ടകം മേലിൽ ഈ പ്രദേശത്തൊന്നും മേയാൻപാടില്ല. അഥവാ അങ്ങിനെ ചെയ്യുന്നതായി കണ്ടെത്തിയാൽ അതിന്റെ അകിട്ടിൽ ഞാൻ അമ്പെയ്യുന്നതാണ്'.

ജസ്സാസ് മറുവടിപറഞ്ഞു:-"എന്റെ ഒട്ടകം മേയുന്നിടത്തു ഇതും മേയുകതന്നെ ചെയ്യും. ഇതിനെയെങ്ങാനും തൊട്ടുപോയെങ്കിൽ, വായിൽഗോത്രത്തിന്റെ ദൈവത്താണെ സത്യം, നിന്റെ നെഞ്ചു ഞാൻ പിളർക്കുന്നതാണ്." ഇത്രയും പറഞ്ഞു ജസ്സാസ് അവിടെനിന്നു പോയ്ക്കളഞ്ഞു.

കലീബു തന്റെ വീട്ടിൽ ചെന്നു ഭാര്യയോടു ചോദിച്ചു:—"എനിക്കെതിരായി ത

ൻെറ വിരുന്നുകാരനെ മാനിക്കുകയും രക്ഷിക്കുകയും ചെയ്യാനൊരുങ്ങുന്ന ആരെങ്കിലും ഈ നാട്ടിലുണ്ടോ?:-" അവരം പറഞ്ഞു: "ഉണ്ട്, എൻെറ സഹോദരൻ; അദ്ദേഹം വല്ലതും പറകയാണെങ്കിൽ അതുപോലെ പ്രവൎത്തിക്കുന്നതുമാണ്."

സംഗതി മനസ്സിലായപ്പോൾ തൻെറ ഭൎത്താവിനെ സമാധാനപ്പെടുത്താനായി ഹലീമ കഴിയുന്നതു പരിശ്രമിച്ചു പക്ഷെ ഫലമുണ്ടായില്ല

ഒരു ദിവസം കലീബു തൻെറ ഒട്ടകങ്ങളെ വെള്ളം കുടിപ്പിക്കുകയായിരുന്നു മുകളിൽനിന്നു ജസ്സാസും അയാളുടെ ഒട്ടകങ്ങളോടുകൂടി ജലാശയത്തിന്നു സമീപം വന്നു കലീബിനെ കണ്ടപ്പോൾ ജസ്സാസ് തൻെറ ഒട്ടകങ്ങളെ അകലെനിറുത്തി കലീബും അയാളുടെ ഒട്ടകങ്ങളും പോയ്കഴിഞ്ഞാൽ തൻെറ ഒട്ടകങ്ങളെ കുളത്തിലിറക്കാമെന്നാണ് ജസ്സാസു വിചാരിച്ചത് എന്നാൽ ഭാഗ്യദോഷത്തിന്നു വിരുന്നുകാരനായ സഅദിൻെറ അതേ ഒട്ടകം കൂട്ടത്തിൽനിന്നോടി കുളത്തിലിറങ്ങി. ജസ്സാസ് മനഃപൂൎവ്വം അതിനെ തൻെറ സമീപത്തിലേക്കു അയച്ചതാണെന്നു വിചാരിച്ചു കലീബ് അതിൻെറ നേരെ അമ്പുതൊടുത്തുവിട്ടു ശരം അതിൻെറ അകിട്ടിന്നുതന്നെ തറച്ചു. ഒട്ടകം നിലവിളിച്ചോടി ബസൂസിൻെറ മുമ്പിൽ ചെന്നുവീണു പിടച്ചു ചത്തു. ബസൂസ് ഈ കാഴ്ചകണ്ട് തലതല്ലി കരയാൻ തുടങ്ങി:—"അയ്യോ. ഞങ്ങളുടെ അതിഥിയെ അവമാനിച്ചിരിക്കുന്നു ഇനി ജീവിച്ചിരിന്നിട്ടെന്തുള്ള ഫലം?"

അമ്മായിയുടെ ഈ എണ്ണിപ്പറച്ചിൽ കേട്ടപ്പോൾ ജസ്സാസ കോപാന്ധനായി. അഭിമാനം അയാളുടെ ക്ഷമയെ ഗ്രസിച്ചു. അയാൾ മുമ്പു ശപഥം ചെയ്തിരുന്നപോലെ കലീബിനെ വധിക്കുകയുംചെയ്തു.

കലീബിൻെറ കൊല തഗ്ലബു വൎഗ്ഗക്കാരെ പ്രക്ഷുബ്ധരാക്കി പ്രതീകാരത്തിന്നുവേണ്ടി അവർ കൂട്ടത്തോടെ ഒരുങ്ങി പുറപ്പെട്ടു ബക്കർഗോത്രം പ്രതിരോധത്തിന്നു തയ്യാറായി യുദ്ധം തുടങ്ങി. എത്ര ജനങ്ങളാണ് ആ യുദ്ധത്തിൽ കൊല്ലപ്പെട്ടതെന്നു കണക്കാക്കുക പ്രയാസമാണ്. യുദ്ധം 40 കൊല്ലം നീണ്ടുനിന്നു രണ്ടുകൂട്ടരും മരിച്ചുമരിച്ചു ഒടുങ്ങാറയപ്പോൾ മാത്രമാണ ഹൈറയിലെ രാജാവായ മൻദറിൻെറ മാദ്ധ്യസ്ഥ്യത്തിൽ സന്ധിയായത്. അറബി ചരിത്രത്തിൽ പ്രസ്തുത യുദ്ധത്തിന്നു ബസൂസ് യുദ്ധമെന്നു നാമകരണം ചെയ്യപ്പെട്ടിരിക്കുന്നു.



# കുറിപ്പുകൾ

## പലസ്തീൻ കുഴപ്പം

യൂറോപ്പിൽ നിരാശ്രയരായിരിക്കുന്ന ഒരു ലക്ഷം യഹൂദന്മാൎക്ക പലസ്തീനിൽ അഭയം നൽകാനായി പ്രസിഡെണ്ടു ട്രൂമൻ ബ്രിട്ടീഷു പ്രധാനമന്ത്രി മി. ആററ്ലീയോടു ആവശ്യപ്പെട്ടിരിക്കുന്നതായി റിപ്പോൎട്ടു ചെയ്യപ്പെട്ടിരിക്കുന്നു.

1939_ലെ ബ്രിട്ടീഷ് വൈററുപേപ്പറിലെ നിശ്ചയപ്രകാരം 5 കൊല്ലത്തിനുള്ളിൽ പലസ്തീനിൽ 75000 യഹൂദന്മാൎക്ക കുടിയേറിത്താമസിക്കാൻ അനുവാദം സിദ്ധിച്ചിട്ടുണ്ടു് ഇതുതന്നെ അന്യായമായ ഒരു നിശ്ചയമാണെന്നു പലസ്തീനിലെ അറബികൾക്ക ബോദ്ധ്യമായിരുന്നു എങ്കിലും തൽക്കാലത്തെ സ്ഥിതിയോൎത്തു അവർ അതിന്നു വഴിപ്പെടുകതന്നെ ചെയ്തു

പലസ്തീൻ യഹൂദഗേഹമാക്കണമെന്നുള്ള സീയോണിസ്റ്റു് സംരംഭമുണ്ടാവുന്നതിന്നുമുമ്പു അവിടത്തെ യഹൂദജനസംഖ്യ 7 ശതമാനം മാത്രമായിരുന്നു എന്നാൽ ഇപ്പോൾ ആകെയുള്ള പതിനഞ്ചുലക്ഷം നിവാസികളിൽ 5 ലക്ഷം യഹൂദന്മാരായിത്തീൎന്നിരിക്കുന്നു. ഇനിയും യഹൂദന്മാരെ അവിടെ കടത്തിവിടുകയാണെങ്കിൽ അടുത്ത ഭാവിയിൽതന്നെ അറബികൾ ഒരു ന്യൂനപക്ഷമായിത്തീരാനിടയുണ്ട്. 2000 കൊല്ലങ്ങളായിട്ടു തങ്ങളുടെ ജന്മഭൂമിയായിത്തീൎന്നിട്ടുള്ള പലസ്തീനിൽ അന്യമായിരിക്കുന്ന ഒരു ഭൂരിപക്ഷത്തിന്നു തങ്ങൾ അടിമകളായിത്തീരുന്നതു അറബികൾക്ക എങ്ങനെ പൊറുക്കാൻ സാധിക്കും? 2000 കൊല്ലത്തിന്നുമുമ്പുണ്ടായിരുന്ന നിലയെ അടിസ്ഥാനപ്പെടുത്തി യഹൂദൎക്ക പലസ്തീന്റെ ആധിപത്യം അവകാശപ്പെടാമെങ്കിൽ എന്തുകൊണ്ടു് യൂറോപ്പിൽനിന്നു വന്നവരായ ഇംഗ്ലീഷുകാൎക്ക യൂറോപ്പിന്റെയും ഇന്ത്യയിലുള്ള ആൎയ്യന്മാൎക്ക ഏഷ്യാമൈനറിന്റെയും ആധിപത്യം ആവകാശപ്പെട്ടുകൂടാ?

യഹൂദന്മാരുടെ നേരെ ഹിററ്ലർ അക്രമം ചെയ്തിട്ടുണ്ടെങ്കിൽ അതിന്നു പരിഹാരം കാണാൻ പലസ്തീനിലെ അറബികളെ ഉത്തരവാദപ്പെടുത്തുന്നതു അന്യായവും അക്രമവുമാണ്. പലസ്തീനിലെ അറബികൾ അവിടെയുള്ള യഹൂദന്മാരുടെ ആവശ്യങ്ങളും, അവകാശങ്ങളും വകവെച്ചുകൊടുക്കാൻ ഒരുക്കമാണെന്നു അറബിലീഗിന്റെ സിക്രട്ടറി മി. ആസംബെ പ്രസ്താവിച്ചിരുന്നു എന്നാൽ ലോകത്തു നിരാശ്രയരായിട്ടുള്ള യഹൂദന്മാരുടെ ആവശ്യങ്ങൾകൂടി പലസ്തീനിലെ അറബികൾ നിൎവ്വഹിക്കണമെന്നാണ് ലോകമഹാശക്തികൾ പറയുന്നതു്. ശക്തിയുള്ളവൎക്ക അശക്തരോടു എന്തും പറയാമെന്ന ന്യായംമാത്രമേ ഞങ്ങളിതിൽ കാണുന്നുള്ളു.